# THE CHURCH WEEKLY

| വാല്യം 13 | 1959 ജൂലൈ 12 | ലക്കം 27 |
|---|---|---|


**THOUGHT FOR THE WEEK**

The famished, the homeless, raise their hands towards heaven and utter the name of God. Their call will never be in vain in the land where God's response comes through the hearts of man in heroic service and love.

*Rabindranath Tagore.*

---

## വിഷയവിവരം



---


## ചർച്ച് വീക്കിലി വരിസംഖ്യ

| | രൂ. | ന പൈ |
|---|---|---|
| ഒരു വർഷത്തേക്കു് | 6 | |
| ആറുമാസത്തേക്കു് | 3 | |
| ഒററപ്രതി | | 13 |
| ഇൻഡ്യയ്ക്കു വെളിയിൽ 8 | | |


# വിദ്യാർത്ഥിസമരവും പിക്കററിംഗും

ഞങ്ങൾക്കു വിശ്വാസയോഗ്യമായ ഒരു കേന്ദ്രത്തിൽനിന്നു ലഭിച്ച അറിവിനെ അടിസ്ഥാനമാക്കിയാണു ഈ ലേഖനം എഴുതുന്നതു്. മൂവാററുപുഴയ്ക്കും കൂത്താട്ടുകുളത്തിനും ഇടയ്ക്കു ആറൂർ എന്നൊരു മലപ്രദേശമുണ്ടു്. ഈയിടെ മൂവാററുപുഴ നിന്നു് ഏകദേശം പതിനഞ്ചു കോളജു് വിദ്യാർത്ഥികൾ കോട്ടയത്തേക്കു പോരുന്ന ഒരു ബസ്സിൽ കയറി. ആദ്യമെ റിസർവ്വ് വനങ്ങളുടെ നടുക്കുള്ള റോഡിൽ എത്തിയപ്പോൾ വിദ്യാർത്ഥികൾ എല്ലാവരും ബസ്സിൽനിന്നിറങ്ങി പ്രസ്തുത ബസ്സ് പിക്കററുചെയ്യാൻ ആരംഭിച്ചു. ആറുമണിവരെ അവിടെ എത്തിയ ബസ്സുകൾ തടഞ്ഞുവച്ചു. പിന്നീടു് ഒന്നോ രണ്ടോ എണ്ണത്തിന്റെ ടയറും ട്യൂബും കുത്തിത്തുറന്നു ഉപയോഗശൂന്യമാക്കി. വിദ്യാർത്ഥികൾ ഈ വീരകൃത്യം സാധിച്ചശേഷം മൂവാററുപുഴയ്ക്കു നടന്നുപോന്നു. ബസ്സുകളിൽ ഇരുന്ന യാത്രക്കാർ പ്രക്ഷോഭണങ്ങളെയും വിദ്യാർത്ഥികളെയും, അവരുടെ രക്ഷാകർത്താക്കളേയും ശപിച്ചു് കിട്ടിയ മാർഗ്ഗങ്ങളിൽ നടന്നും കഷ്ടപ്പെട്ടും അവരവരുടെ വീട്ടിലേക്കു പോയി.

ബസ്സ് പിക്കററിംഗിൽ ഒററപ്പെട്ട സംഭവമല്ല ഇതു്. വേറെയും സ്ഥലങ്ങളിൽ ബസ്സുകളുടെ ചക്രത്തിലെ കാററൂരി വിടുക മുതലായ ശല്യങ്ങളെക്കുറിച്ചു റിപ്പോർട്ടുകൾ ദിനപ്പത്രങ്ങളിൽ വായിക്കുവാൻ ഇടയായിട്ടുണ്ടു്. വിദ്യാർത്ഥികൾ നടത്തുന്ന ബസ്സ് പിക്കററിംഗ് ഇൻഡ്യയിലെ സമാരാദ്ധ്യനായ പ്രധാനമന്ത്രി അവഹേളിച്ചിട്ടുണ്ടു്. വിദ്യാർത്ഥികൾ രാഷ്ട്രീയ പ്രക്ഷോഭണങ്ങളിൽ പങ്കെടുക്കാനിടയാകുന്ന സാഹചര്യങ്ങൾ ഭരണാധികാരികളും രാഷ്ട്രീയ നേതാക്കന്മാരും സൃഷ്ടിക്കാതിരിക്കേണ്ടതാണെന്നുള്ളതു് സർവ്വരാലും നിസ്സന്ദേഹം അംഗീകരിക്കപ്പെടേണ്ട ഒരു തത്വമാണു്. ഭൂമികുലുക്കം, ജലപ്രളയം, സാംക്രമിക രോഗങ്ങളുടെ അപ്രതിഹതമായ ആക്രമണം, യുദ്ധകാലം എന്നിങ്ങനെ വിദ്യാലയങ്ങൾ നടത്തിക്കൊണ്ടുപോകാൻ തീരെ നിവൃത്തിയില്ലാത്ത ഘട്ടങ്ങളിൽ മാത്രമേ വിദ്യാർത്ഥികളുടെ സാധാരണജീവിതത്തിൽനിന്നും, ശിക്ഷണ പരിതഃസ്ഥിതികളിൽനിന്നും വിട്ടുമാറുന്നതു് മനസ്സിലാക്കാൻ കഴിയൂ. അതുപോലെയുള്ള ഒരു പരിതഃസ്ഥിതി ഇപ്പോൾ സംജാതമായെന്നു് പ്രൈവററു് വിദ്യാലയങ്ങൾ നടത്തിക്കൊണ്ടുപോരുന്ന ഏജൻസികൾക്കു തോന്നിയിട്ടുണ്ടു്. അതുകൊണ്ടു് അവർ വിദ്യാലയങ്ങൾ തുറന്നു പ്രവർത്തനം നടത്താൻ വിസമ്മതിച്ചു, ഇതിനിടയ്ക്കു കേരളത്തിലെ രാഷ്ട്രീയ സ്ഥിതി കൂടുതൽ വഷളാകുകയും, വിവിധ ജനകീയ സംഘടനകളും ജനങ്ങളും വിമോചനസമരം പ്രഖ്യാപിക്കുകയും ചെയ്തിരിക്കയാണു്. ഒരു യുദ്ധകാല പരിതഃസ്ഥിതിയെന്ന നിലയിൽ വിദ്യാഭ്യാസം നടത്താൻ വിദ്യാർത്ഥികൾക്കു കഴിയുന്നില്ലായിരിക്കാം. അവരുടെ സംഘടനകൾക്കു നൽകിയിരുന്ന ഉറപ്പുകൾ, സകല വാഗ്ദാനങ്ങളും ലംഘിക്കുന്ന ഗവൺമെൻറു പാലിച്ചിട്ടില്ലെന്നുള്ള കാരണത്താൽ അവരും സമരം നടത്തുന്നുണ്ടു്. വിദ്യാർത്ഥികൾതന്നെ സമരം നടത്താനുള്ള ന്യായങ്ങളെപ്പററി പലർക്കും അഭിപ്രായവ്യത്യാസങ്ങൾ തോന്നാം. എന്തു സംഭവിച്ചാലും വിദ്യാഭ്യാസകാലത്തു അവരവരുടെ കർത്തവ്യങ്ങൾ അനു[illegible]ച്ചുകൊണ്ടു പോകണമെന്നു അനു[illegible]ദിക്കുന്ന ആദർശ

...ാദികൾ കണ്ടേക്കാം. അതല്ല വിദ്യാർത്ഥികൾക്കും അവശതകൾ ഉണ്ട്. അവ പരിഹരിക്കാൻ അവർ പ്രക്ഷോഭണം നടത്തണം എന്നു ചിന്തിക്കുന്ന തീക്ഷ്ണവാന്മാർ കണ്ടേക്കാം. വിദ്യാർത്ഥിജീവിതവും കഴിഞ്ഞു വിവിധ ജീവിതവ്യാപാരമണ്ഡലങ്ങളിൽ പ്രവേശിച്ചിരിക്കുന്നവരിൽചില ഹ്രസ്വദൃഷ്ടികൾക്കു ചില പ്രത്യേക ഘട്ടങ്ങളിൽ കുട്ടികൾ ഇങ്ങനെ ബഹളം കൂട്ടുന്നതു് ഒരു വിധത്തിൽ സഹായകരമാണെന്നു കണക്കുകൂട്ടി ഈദൃശ സംരംഭങ്ങളെ പ്രോത്സാഹിപ്പിക്കേണ്ടതാണെന്നും തോന്നിയേക്കാം. ആത്യന്തികമായ അപഗ്രഥനത്തിൽ വിദ്യാർത്ഥികൾ തന്നെ അവരുടെ പാവനാന്തരീക്ഷങ്ങൾ പരിത്യജിച്ച്, പ്രകടനങ്ങളിലൊ, പ്രക്ഷോഭണങ്ങളിലോ പങ്കെടുക്കേണ്ട ചില അപൂർവ സന്ദർഭങ്ങൾ ഉണ്ടാകയില്ലെന്നു ഞങ്ങൾ പറയുന്നില്ല, ഉണ്ടാകാം. എന്നാൽ പ്രക്ഷോഭണങ്ങളിലായാലും വിദ്യാർത്ഥികളായി പെരുമാറാൻ കഴിയേണ്ടതാണ്. കുലീനകളായ സ്ത്രീകളുടെ സംസ്കാരസമ്പന്നമായ പെരുമാററങ്ങളും, ജീവിതനിഷ്ഠകളും ഒരു കുടുംബത്തിന്റെ ശ്രേഷ്ഠതയുടെ മാനദണ്ഡമായി സ്വീകരിക്കപ്പെടാറുണ്ട്. അതുപോലെ ഒരു രാജ്യത്തെ വിദ്യാർത്ഥികളുടെ ശിക്ഷണനിലവാരമാണ്, ആ രാജ്യത്തിന്റെ ശിക്ഷണബോധത്തെയും, സംസ്കാരവിശേഷത്തെയും പ്രതിബിംബിപ്പിക്കേണ്ടതു്. പ്രക്ഷോഭണം നടത്തുമ്പോഴും, സമരംനടത്തുമ്പോഴും അവർ വിദ്യാർത്ഥികളാണെന്നുള്ള നില വിട്ടു പെരുമാറിക്കൂടാത്തതാണ്. മുകളിൽ പറഞ്ഞ വിദ്യാർത്ഥികൾ, ഇപ്പോഴത്തെ വിമോചനസമരത്തിന്റെ പാവനലക്ഷ്യങ്ങൾ മനസ്സിലാക്കാത്തവരൊ, അല്ലെങ്കിൽ അക്രമരഹിതമായ ധർമ്മസമരത്തിന്റെ സൽകീർത്തിയെ കളങ്കപ്പെടുത്തണമെന്നുദ്ദേശമുള്ള കമ്മ്യൂണിസ്റ്റും പിണിയാളുകളൊ ആണെന്നുള്ളതു് നിസ്തർക്കമാണ്, കമ്മ്യൂണിസ്റ്റുകാർ സംഘടിപ്പിച്ചിട്ടുള്ള വിദ്യാർത്ഥിസംഘടനകൾ ഉണ്ട്. ആറൂർ മലയിൽ കാണിച്ചതുപോലെ പ്രവർത്തിച്ചെങ്കിൽ കമ്മ്യൂണിസ്റ്റുകാരുടെ പിണിയാളുകളായൊ ചട്ടുകങ്ങളായൊ വർത്തിക്കയാണ്. അല്ല, അവർ യഥാർത്ഥ വിദ്യാർത്ഥിസംഘടനകളിൽ പെട്ടവരാണെങ്കിൽ ആലോചനാരഹിതമായി ദുരുപദിഷ്ടമായി അവർ പ്രവർത്തിക്കുകയാണ്, വിദ്യാർത്ഥികൾ സ്വയം വർജ്ജിക്കേണ്ട ഒരു പരിപാടിയാണ് ബസ്സ് പിക്കററിംഗിൽ കാണിക്കുന്ന അക്രമങ്ങൾ. വിദ്യാർത്ഥികളുടെ സമുന്നതനിലവാരത്തിൽ നിന്നുകൊണ്ട് പിക്കററിംഗ് നടത്തുകയാണെങ്കിൽ അതിന്റെ രീതിക്കു ചില ശ്രേഷ്ഠതകൾ കാണിക്കണം. സംഘടിതവും സുശിക്ഷിതവുമായി പിക്കററിംഗ് നടത്താൻ എല്ലാശാഖകൾക്കും നിർദ്ദേശങ്ങൾ നൽകണം. രാജ്യത്തിന്റെ പൊതുമുതലായ ബസ്സുകൾ നശിപ്പിക്കയോ, യാത്രക്കാരെ ബുദ്ധിമുട്ടിക്കയോ ചെയ്യുകയല്ല അക്രമരഹിതമായ പിക്കററിംഗിന്റെ ഉദ്ദേശം. ആ ബസ്സുകളിൽ ആശുപത്രിയിൽ കഠിന രോഗബാധിതരായി കിടക്കുന്നവരുടെ സഹായത്തിനു ഓടിയെത്തുന്നവർ കാണും. വിമോചനസമരത്തിൽ തന്നെ ദുരിതാനുഭവങ്ങൾ നേരിടുന്നവർക്ക് സഹായാർത്ഥം പോകുന്നവർ കാണും. അടിയന്തിരമായ ഇതര ഉദ്ദേശങ്ങളിൽ യാത്ര ചെയ്യുന്നവർ കാണും. ഇവരെയെല്ലാം ദ്രോഹിക്കുകയല്ലല്ലോ പിക്കററിംഗ്. ഒരു പ്രതിഷേധപ്രകടനമാണ് പിക്കററിംഗ്. പത്തോ പതിനഞ്ചു മിനിററു നേരത്തേക്കോ അര മണിക്കൂറോ തന്നെയോ തടഞ്ഞു വയ്ക്കുന്നതുപോലെയല്ല ചക്രത്തിന്റെ കാററും കളഞ്ഞു വനാന്തരത്തിൽ തള്ളിയിടുന്നതു്. അങ്ങാടിയിൽ തോററതിനമ്മയോടെന്നപോലെ, വാഗ്ദാനലംഘനം കാണിച്ച മന്ത്രിമാരുടെ നേർക്കുള്ള പ്രതിഷേധം സാധു യാത്രക്കാരെ ദ്രോഹിച്ചാണോ തീർക്കേണ്ടതു്? പിക്കററിംഗു ചെയ്യുന്ന ബസ്സുകൾ നിറുത്തി, വിദ്യാർത്ഥികളുടെ പരാതി അറിയിക്കാം. ഭരിക്കുന്ന മന്ത്രിമാർ കാണിക്കുന്ന അക്രമങ്ങൾ അവരുടെ ശ്രദ്ധയിൽ പെടുത്താം. കുറെ സമയം പ്രകടനത്തിനായി മാത്രം തടഞ്ഞു വച്ച ബസ്സുകളിലെ ജോലിക്കാർ പോലും അഭിനന്ദിക്കുന്ന രൂപത്തിൽ, അവരോടു പെരുമാറാം. ബസ്സുകളിൽ കമ്യൂണിസ്റ്റനുഭാവികളായ ജോലിക്കാരും, എതിർപക്ഷക്കാരും കണ്ടേക്കാം. സമരത്തിനോടു സഹാനുഭൂതിയുള്ളവരായിരിക്കും അധികവും ബസ്സുകളിൽ യാത്ര ചെയ്യുന്നതു്. കേന്ദ്രഗവർമെൻറിന്റെ സി. ഐ. ഡികൾ കണ്ടേക്കാം. ഇവരുടെയെല്ലാം വെറുപ്പും രോഷവും, ശാപവും സമ്പാദിക്കുകയാണ് വിദ്യാർത്ഥിസമരത്തിനു വേണ്ടതെന്നു വരികയില്ലല്ലോ. ആറൂർ മലയിലെ ബസ്സ് പിക്കററിംഗ് കേഡിത്തരത്തിൽ പെട്ടവയാണെന്നോർക്കണം. പോലീസുകാർ ലാത്തിച്ചാർജ്ജ് നടത്തുന്നതിനെ നീതീകരിക്കുന്നവയാണ്. അതാണു കമ്യൂണിസ്റ്റുകാർക്ക് ആവശ്യമുള്ളതു്. കമ്യൂണിസ്റ്റുകാരായവരുടെ വലയിൽ പെടുന്ന വിദ്യാർത്ഥികളായാൽ പോലും സ്വന്തം വിദ്യാർത്ഥിസംഘടനയ്ക്കു അവമതി വരുത്തുന്ന രീതിയിൽ പെരുമാറുന്നതു് നിഷിദ്ധമാണ്. അതുകൊണ്ട് ഈദൃശപ്രവർത്തനങ്ങൾ നടത്തുന്ന വിദ്യാർത്ഥികളെ സംഘടനയുടെ സൽപേരു നിലനിറുത്താൻ ശിക്ഷണനടപടികൾ എടുത്തു സമരനിരയിൽ നിന്നു ബഹിഷ്കരിക്കുകയാണ് വേണ്ടതു്. ഉന്നതമായ ശിക്ഷണമര്യാദകൾ ഈ സമരത്തിൽ കൂടെ വശമാക്കാനും, പ്രകടിപ്പിക്കാനും കഴിയുകയാണെങ്കിൽ ഈ സമരകാലം വിദ്യാർത്ഥികൾക്കു അഭിനന്ദനീയമായ ചില വൻ നേട്ടങ്ങൾ സമ്പാദിച്ചു തരും. ഫുട്ബോൾ മത്സരത്തിൽ സ്വന്ത ഗോൾപോസ്റ്റിനകത്തേക്കു ബോൾ അടിച്ചു വിടുന്ന തരത്തിൽ സ്വപക്ഷത്തെയും, സമരത്തേയും വിദ്യാർത്ഥി സംഘടനാനിലവാരത്തെയും അധഃപ്പതിപ്പിക്കുന്ന തരത്തിലുള്ള സമരമുറകൾ വിദ്യാർത്ഥികളിൽനിന്നു വന്നുകൂടാത്തതാണ്. ഓടകളിലും തെരുവുകളിലും നടന്നു തോന്നിയതു് നടത്തി പരിശീലിക്കുന്നവരല്ല വിദ്യാർത്ഥികൾ. വിദ്യ അഭ്യസിക്കുന്നവരുടെ വ്യത്യാസമെന്താണെന്നു പ്രകടിപ്പിക്കാൻ കഴിയാത്ത വിദ്യാർത്ഥികളെ സമരത്തിൽ പങ്കെടുക്കാതെ മാററി നിറുത്താൻ സംഘടനയ്ക്കു കഴിയണം. വിദ്യാർത്ഥികൾ നിവൃത്തിയുണ്ടെങ്കിൽ സമരം നടത്താതിരിക്കയാണ് ആശാസ്യമായിട്ടുള്ളതു്. ഗത്യന്തരമില്ലാതെ സമരത്തിനു ഇറങ്ങേണ്ടി വന്നു പോയെങ്കിൽ വിദ്യാർത്ഥികൾ വിദ്യാർത്ഥികളായി പെരുമാറണം. പൊതുജനങ്ങളോടും പൊതു മുതലിനോടും ബഹുമാനപൂർവ്വം പെരുമാറാൻ പരിശീലിക്കണം. അക്രമരഹിതമായ ഒരു സമരത്തിൽ "മര്യാദ" അനർഘമായ ആയുധമാണ്. നമ്മുടെ സ്വഭാവത്തെയും ആത്മാർത്ഥതയെയുംപററിയുള്ള അഭിനന്ദനം ശത്രുക്കളിൽനിന്നു സമാർജ്ജിക്കുകയാണ് സഹന സമരത്തിന്റെ ലക്ഷ്യവും, വിജയവും. വി

# അദ്ധ്യാപകനും മനുഷ്യനാണ്

എം. കുര്യൻ.

വിദ്യാലയങ്ങളിൽ നിങ്ങൾ ഏകാന്തവാസം നയിക്കുകയല്ല. അവിടെ അദ്ധ്യാപകരുണ്ട്. മാതാപിതാക്കന്മാരുടെ സ്ഥാനം അവർക്കുള്ളതായി പരിഗണിക്കാം. നിങ്ങളുടെ സഹവിദ്യാർത്ഥികളുണ്ടവിടെ. അവരിൽ നിന്നായിരിക്കും, ഒരു പക്ഷെ, നിങ്ങൾക്കു ആദ്യമായി കൂട്ടുകാരെ ലഭിക്കുക.

അദ്ധ്യാപകർ പല തരക്കാരാണ്: അദ്ധ്യാപന രീതിയും കുട്ടികളോടുള്ള പെരുമാററവുമെല്ലാം പലരിലും പലതായിരിക്കും. ഭിന്നരുചികളായ അദ്ധ്യാപകർ അവരിൽത്തന്നെ ഒരു ലോകമാണ്—വൈവിധ്യം കലന്ന ഒരു ലോകം.

നല്ല അദ്ധ്യാപകന്മാരും ചീത്ത അദ്ധ്യാപകന്മാരുമുണ്ട്. എത്ര രസകരമായ വിഷയവും ഏററവും മുഷിപ്പനും അരസികവുമായി കൈകാര്യം ചെയ്യുന്ന ചില അദ്ധ്യാപകരെ കണ്ടിട്ടില്ലേ? അതുപോലെതന്നെ ഏതു വിഷമം പിടിച്ച വിഷയവും സാമാന്യം രസകരമായി പഠിപ്പിക്കുന്ന അദ്ധ്യാപകരുമുണ്ട്. അവരായിരിക്കും പഠിത്തത്തിൽ നിങ്ങൾക്കു പ്രോത്സാഹനം നൽകുന്നതും നിങ്ങളുടെ അഭിരുചി വർദ്ധിപ്പിക്കുന്നതും.

ഏതായാലും പല തരത്തിലും പെട്ട മനുഷ്യരുമായി വിദ്യാലയജീവിതത്തിനു ശേഷം നിങ്ങൾ ഇടപെടേണ്ടി വരും. അതുകൊണ്ടു, പഠിക്കുന്ന കാലത്തു തന്നെ അതിലൊരു പരിശീലനം ലഭിക്കുന്നതു നന്നു തന്നെ. വിവിധ രീതികളിലുള്ള അദ്ധ്യാപകരോടു പെരുമാറുന്നതിൽത്തന്നെ ശരിയായ മനോഭാവം പ്രദർശിപ്പിക്കുന്നതിനു പഠിക്കുക നല്ലതായിരിക്കും. വലിയ അമർഷമോ നീരസമോ കൂടാതെ തന്നെ അദ്ധ്യാപകരുടെ ചെറിയ ചെറിയ പ്രത്യേകതകളും പെരുമാററ വൈചിത്ര്യങ്ങളും സഹിച്ചും വഹിച്ചും പോകുന്നതിനു പരിശീലിക്കേണ്ടതാവശ്യമാണ്.

അദ്ധ്യാപകരും മാതാപിതാക്കന്മാരേപ്പോലെയോ കമ്പനിമാനേജരന്മാരെപ്പോലെയോ മനുഷ്യരാണെന്നു നാം ഓർമ്മിക്കണം. അവർക്കു അവരുടേതായ ബുദ്ധിമുട്ടുകളും പ്രയാസങ്ങളുമുണ്ടാകും. വീട്ടുകാര്യങ്ങൾ അവരെ അലട്ടുന്നുണ്ടാവും, വ്യക്തിപരമായ മുൻവിധികളും തെററിദ്ധാരണകളും അവരിൽ കണ്ടെന്നു വരാം. പല ബലഹീനതകളും അവരുടെ ജീവിതത്തെ ഉലയ്ക്കുന്നുണ്ടായിരിക്കും. ഇതെല്ലാം കൂടിച്ചേരുമ്പോൾ, അവർ മുശടന്മാരോ യുക്തി വിചാരമില്ലാത്തവരോ ആയി പ്രത്യക്ഷപ്പെട്ടുന്നുണ്ടെന്നു വരാം. അവരിൽ ചിലരുടെ ചെറുപ്പത്തിലെ പരിശീലനവും ദുഷിച്ച പരിചയവും പ്രായമായപ്പോഴത്തെ പെരുമാററത്തെ ഗാഢമായി സ്വാധീനിക്കുന്നുണ്ടാവാം.

അതി കർശനമായും നിർദ്ദാക്ഷിണ്യമായും യാതൊരു ഫലിതരസികതയും കൂടാതെ കുട്ടികളോടു വർത്തിക്കുന്ന അദ്ധ്യാപകർ ഇപ്പറഞ്ഞ കൂട്ടത്തിൽപെട്ടവരായിരിക്കും. ശരിയായ വിശദീകരണം നൽകാതെ, നിങ്ങളുടെ തലച്ചോറിൽ കുറേയധികം വസ്തുതകൾ അടിച്ചു കയററുന്നതിനാവും അവർ സാഹസപ്പെട്ടുന്നതു്.

അങ്ങനെയുള്ള സാഹചര്യങ്ങളിൽ,അദ്ധ്യാപകനു് ഫലിതരസികതയോ നർമ്മബോധമോ ഇല്ലാ[തെ വ]രുമ്പോൾ—നിങ്ങൾക്കാണു് നർ[മ്മ]ബോധമുണ്ടായിരിക്കേണ്ടതു്. കാര്യങ്ങൾ അവയുടെ ശരിയായ നിലയിൽ കാണുന്നതിനു നിങ്ങൾക്കു കഴിയണം. മുമ്പറഞ്ഞ തരത്തിലുള്ള ഒരു അദ്ധ്യാപകൻെറ കീഴിൽ, നിങ്ങൾ മൽസരബുദ്ധിയായി മാറരുതു്. നിരാശപ്പെട്ടുകയുമരുതു്. അവസാനമായി, നിങ്ങളുടെ പ്രവൃത്തി നിങ്ങളെത്തന്നെയായിരിക്കും അധഃപതിപ്പിക്കുകയോ ഉപദ്രവിക്കുകയോ ചെയ്യുന്നതെന്നോർക്കണം. അവർക്കതുകൊണ്ടൊന്നും വരാനില്ല. അതുകൊണ്ടു്, ഏതെങ്കിലും അദ്ധ്യാപകൻ 'വിഷമക്കാരൻ' നായി കാണുന്നെങ്കിൽ, സഹാനുഭൂതിയോടുകൂടി അദ്ദേഹത്തെ മനസ്സിലാക്കാൻ ശ്രമിക്കുക.

ഒരദ്ധ്യാപകനു നിങ്ങളോടു എന്തോ പകയുണ്ടെന്നു ചിലപ്പോൾ നിങ്ങൾക്കു തോന്നിയേക്കാം. ഒരു മൽസരസ്വഭാവം വളർത്തുന്നതിനും അതു് ഇടയാക്കിയെന്നിരിക്കാം. ആത്യന്തികമായി നിങ്ങളുടെ ഭാവിയെ മാത്രമാണു് നശിപ്പിക്കുന്നതെന്നു് നിങ്ങൾ മനസ്സിലാക്കുന്നുണ്ടോ? ഒരദ്ധ്യാപകനോടുപക പോക്കാനായി നിങ്ങൾ നിങ്ങളെത്തന്നെ ദ്രോഹിക്കുക എത്രയോ ചപലമായിരിക്കും!

ആ അദ്ധ്യാപകൻ തൻെറ കൃഷിനഷ്ടത്തെ ഓർത്തു അസ്വസ്ഥനായിട്ടുണ്ടാവാം. ഒരു പക്ഷേ, ആ മനുഷ്യൻെറ ഭാര്യ വീണ്ടും കയർത്തതിൻെറ ഫലമായി ഭക്ഷണം ശരിയാകാതെയായിരിക്കാം അദ്ദേഹം സ്കൂളിലേക്കു പോന്നതു്. കുട്ടികളുടെ രോഗവും കരച്ചിലും ആ അദ്ധ്യാപകനെ ഈർഷ്യാകുലനാക്കിത്തീർത്തിരിക്കാം. അങ്ങനെ വിഷമിക്കുന്ന മനുഷ്യനെ തെററിദ്ധരിച്ചു് നിങ്ങൾ പക വീട്ടാൻ പുറപ്പെടുക എത്രയോ കഷ്ടമായിരിക്കും!

തൽക്കാലത്തേക്കു അദ്ധ്യാപകനു നിങ്ങളുടെ മേൽ അധികാരമുണ്ടെങ്കിലും അതു എന്നന്നേക്കും നിലനിൽക്കുകയില്ലെന്നും, ആ അദ്ധ്യാപകനിൽ നിന്നു വിട്ടുമാറി അനേക വർഷങ്ങൾ ഇനിയും നിങ്ങൾക്കു് ജീവിക്കുവാൻ കിടക്കുന്നതേയുള്ളുവെന്നും, ആ ഭാവിവർഷങ്ങളിൽ മുമ്പറഞ്ഞ അദ്ധ്യാപകൻ പഠിപ്പിച്ച ചില നല്ല കാര്യങ്ങൾ പ്രയോജനപ്പെട്ടേക്കാമെന്നും ഓർമ്മിക്കുന്നതു കൊള്ളാം.

അദ്ധ്യാപകൻെറ പരിഹാസം

---

ദ്യാർത്ഥികൾ അതു വിസ്മരിച്ചു പ്രവർത്തിക്കുവാൻ ഇടയാകരുതെന്നും ശത്രുപക്ഷത്തുള്ളവരാണു് ഈ വിക്രിയകൾ നടത്തുന്നതെന്നു വന്നാൽ അതു വെളിപ്പെടുത്തി പൊതുജനങ്ങളെ ധരിപ്പിക്കണമെന്നും, സ്വന്തപക്ഷത്തുള്ളവരിൽനിന്നു വന്നാൽ അങ്ങനെ ഇനിയും വരാതിരിക്കാൻ സൂക്ഷിക്കണമെന്നും, സ്വന്ത നിരയിൽ വരുന്ന കുററങ്ങളെ സ്വയം സമ്മതിച്ചു അവയിൽനിന്നു പിന്തിരിക്കുകയാണു് മാനമെന്നും ഞങ്ങൾ ഈ അവസരത്തിൽ ഉൽബോധിപ്പിക്കുന്നു. വിദ്യാർത്ഥികൾ സമരം നടത്തുന്നതും അഭിനന്ദനീയമായ ശിക്ഷണമര്യാദകളോടു കൂടിയാണെന്നു വന്നാൽ സാക്ഷാൽ വിദ്യാഭ്യാസം തന്നെയാണതെന്നു കൂടെ ഞങ്ങൾ സ്മരിക്കുകയാണു്. വിദ്യാർത്ഥി നേതാക്കന്മാരുടെ ശ്രദ്ധ ഈ കാര്യത്തിൽ പതിയുമെന്നു വിശ്വസിക്കുന്നു.

—൦—

# ത്രിത്വത്തിലുള്ള വിശ്വാസം

(എം. തൊമ്മൻ)

"കർത്താവായ യേശുക്രിസ്തുവിന്റെ കൃപയും ദൈവത്തിന്റെ സ്നേഹവും പരിശുദ്ധാത്മാവിന്റെ കൂട്ടായ്മയും നിങ്ങളെല്ലാവരോടും കൂടെ ഇരിക്കുമാറാകട്ടെ."

(2 കൊരിന്ത്യർ 13:14)

ക്രിസ്തുമതത്തിന്റെ അടിസ്ഥാനപരമായ തത്വങ്ങളിലൊന്നാണ് ദൈവത്തിന്റെ ത്രിത്വത്തിലുള്ള വിശ്വാസം. ഏററവും വിവാദത്തിനിടയാക്കിയിട്ടുള്ളതും എന്നാൽ അതേസമയം തന്നെ ഏററവും അനിഷേധ്യവുമായ ഒരു വിശ്വാസമാണിതു്. കേവലം തത്വചിന്തകന്മാർക്കു മാത്രം താല്പര്യമുള്ള ഒരു വിഷയമാണിതെന്നു ചിലക്കു തോന്നിയേക്കാം. എന്നാൽ പരമാർത്ഥം അതല്ല. ത്രിത്വവിശ്വാസം തത്വചിന്തകന്മാരുടെയോ, ബുദ്ധിജീവികളുടെയോ ഗവേഷണത്തിന്റെ ഫലമായി പുറത്തുവന്നതല്ല. സാധാരണക്കാരായ ആളുകളുടെ അനുഭവത്തിലാണു് അതിന്റെ ഉത്ഭവം. പെന്തിക്കോസ്തിക്കു ശേഷമുള്ള ക്രൈസ്തവസഭയിലാണു് അതിന്റെ ആരംഭം. പിതാവു്, പുത്രൻ, പരിശുദ്ധാത്മാവു് എന്ന മൂന്നുപേരുകളിലല്ലാതെ അവർ അറിഞ്ഞ ദൈവത്തെ വർണ്ണിക്കുവാൻ അവർക്കു കഴിഞ്ഞില്ല. ത്രിത്വത്തിൽ ഒന്നോ രണ്ടോ ആളുകളെ വിട്ടുകളഞ്ഞിട്ടു ക്രിസ്തീയ ജീവിതം നയിക്കുവാൻ നാം ശ്രമിക്കുന്ന പക്ഷം ആ ശ്രമം അധികം മുമ്പോട്ടു പോകുന്നതല്ല. സാധാരണക്കാരുടെ അനുഭവത്തിൽ നിന്നു് ഉടലെടുത്ത ഒരു വിശ്വാസമായതുകൊണ്ടു് അതു വളരെ വ്യക്തവും ലളിതവുമാണെന്നർത്ഥമില്ല. ബുദ്ധിപരമായി നോക്കുമ്പോൾ അതീവ ദുർഗ്രഹവും രഹസ്യസമ്പൂർണ്ണവുമായ ഒരു തത്വമാണു് ആ വിശ്വാസത്തിൽ അന്തർഭവിച്ചിരിക്കുന്നതെന്നു സമ്മതിക്കാതെ നിവൃത്തിയില്ല.

ക്രിസ്തുമതത്തിന്റെ വിശ്വാസപ്രമാണം ക്രോഡീകരിച്ച പിതാക്കന്മാർ അവർക്കു് അനുഭവപ്പെട്ട ചില യാഥാർത്ഥ്യങ്ങൾക്കു രൂപം കൊടുക്കുവാനുള്ള ശ്രമത്തിൽ വാക്കുകൾ കിട്ടാതെ വിഷമിച്ചതായി കാണാം. സത്യദൈവത്തിൽ ഏകത്വവും ത്രിത്വവും ഒരേസമയം സ്ഥിതിചെയ്യുന്നുണ്ടെന്നു് അവർക്കു ബോദ്ധ്യമായി. എന്നാൽ അവരുടെ മനോബോദ്ധ്യത്തിനു് ഒരു നിർവ്വചനം നൽകുവാനുള്ള ശ്രമത്തിൽ അവർ പൂർണ്ണ വിജയം നേടി എന്നു പറയുവാൻ നിവൃത്തിയില്ല. മനുഷ്യൻ ആരാധിക്കുന്ന സ്രഷ്ടാവായ ദൈവത്തിന്റെ പ്രകൃതിയെ വർണ്ണിക്കുവാൻ വാക്കുകൾ എപ്പോഴും അപര്യാപ്തമായിരിക്കും. എങ്കിലും മനുഷ്യന്റെ പരിമിതമായ ബുദ്ധിശക്തികൊണ്ടു ദൈവത്തെ ഗ്രഹിക്കുവാനും അപര്യാപ്തമായ വാക്കുകൾകൊണ്ടു ദൈവത്തെ വർണ്ണിക്കുവാനുമുള്ള അവന്റെ ശ്രമം ഒരിക്കലും അസ്ഥാനത്താണെന്നു പറഞ്ഞുകൂടാ. പിതാക്കന്മാർ ക്രോഡീകരിച്ചിട്ടുള്ള വിശ്വാസപ്രമാണങ്ങൾ അഭിനന്ദനാർഹവും ആദരണീയവും തന്നെ. എങ്കിലും ഇരുപതു നൂററാണ്ടുകാലത്തെ ചിന്തയും ചർച്ചകളും ഗവേഷണങ്ങളും കഴിഞ്ഞിട്ടും ദൈവത്തിന്റെ ത്രിത്വം എന്നുള്ളതു് രഹസ്യപൂർണ്ണമായ ഒരു തത്വമായിട്ടാണു് ഇരിക്കുന്നതു്. അതു് എന്നും മനുഷ്യബുദ്ധിക്കു് അഗോചരമായിരുന്നേക്കാം. ബുദ്ധിപരമായ ഒരു സമീപനം കൊണ്ടുമാത്രം അതു ഗ്രഹിക്കുവാൻ ഒരിക്കലും സാധിച്ചെന്നും വരികയില്ല പ്രാർത്ഥനയുടെ സമീപനമാണു് കൂടുതൽ ആവശ്യമായിട്ടുള്ളതു്. ആത്യന്തികമായ മതതത്വങ്ങളെ ഗ്രഹിക്കുവാൻ ആത്മീയ വിവേചനാശക്തിയാണു് ആവശ്യം. ആത്മീയ അനുഭവമാണു് ഉരകല്ലു്. ബുദ്ധിശാലി ആയിരുന്ന പൗലോസ് അപ്പോസ്തോലൻ പറയുന്നതു "പ്രാകൃതമനുഷ്യൻ ദൈവാത്മാവിന്റെ ഉപദേശം കൈക്കൊള്ളുന്നില്ല; അതു അവനു ഭോഷത്വം ആകുന്നു. ആത്മികമായി വിവേചിക്കേണ്ടതാകയാൽ അതു അവനു ഗ്രഹിപ്പാൻ കഴിയുന്നതുമല്ല" എന്നാണു്. (1 കൊരി. 2:14) വേറൊരു രൂപത്തിൽ നമ്മുടെ കർത്താവും ഇതുതന്നെ പറഞ്ഞു. "പിതാവേ, നീ ഇതു ജ്ഞാനികൾക്കും വിവേകികൾക്കും മറെച്ചു ശിശുക്കൾക്കു വെളിപ്പെടുത്തിയതുകൊണ്ടു് ഞാൻ നിന്നെ വാഴ്ത്തുന്നു."

---

അസഹ്യമായി അനുഭവപ്പെടുന്ന ചില വിദ്യാർത്ഥികളുണ്ടു്. ക്ലാസ്സിലെ മററു വിദ്യാർത്ഥികളോടൊപ്പം പാഠങ്ങൾ മനസ്സിലാക്കി പുരോഗമിക്കാൻ തക്ക ബുദ്ധിശക്തിയില്ലാത്ത കുട്ടികളുമുണ്ടു്. അവരും നിരാശപ്പെട്ടിട്ടു കാര്യമില്ല. മററുള്ളവരുടെ മുമ്പിൽ "കൊച്ചാക്കപ്പെടുക", മററുള്ളവരോളം കഴിവുകളില്ലെന്നു പറഞ്ഞു് അവരുടെ മുമ്പിൽ വച്ചു പരിഹസിക്കപ്പെടുക, എന്നിതെല്ലാം വിഷമമുണ്ടാക്കുന്ന സ്ഥിതിയാണു്. താൽക്കാലികമായ ഈ മുറിവുകളുടെ മേൽ ഉയർന്നു നിന്നുകൊണ്ടു, ഇതിനൊന്നിനും നിങ്ങളെ അടിപ്പെടുത്താൻ സമ്മതിക്കുകയില്ലെന്നുള്ള ഒരു ദൃഢനിശ്ചയം ചെയ്യുകയാണു വേണ്ടതു്. 'ഞാൻ പുറകിൽ കിടക്കുകയില്ല, മററാരെയും പോലെ ഞാനും പഠിക്കും, മുമ്പോട്ടു നീങ്ങു'മെന്നുള്ള സ്ഥിരോത്സാഹം നമ്മെ ഭരിക്കണം.

മറെറാരു കാര്യം ഓർമ്മിക്കേണ്ടതുണ്ടു്. അദ്ധ്യാപകന്റെ വിധി മിക്കപ്പോഴും വളരെ സന്തുഷ്ടികലർന്ന ഒന്നല്ല. പോലീസുകാരന്റേതുപോലെതന്നെ, തന്റെ വിഷയത്തിൽ സാമാന്യം പാണ്ഡിത്യവും താല്പര്യവുമുള്ള ഒരദ്ധ്യാപകൻ, ആ വിഷയത്തിന്റെ പ്രാഥമിക പാഠങ്ങൾ ആവർത്തിച്ചു കഴിയേണ്ടിവരികയെന്നുള്ളതു് വളരെയധികം ക്ഷമ പരിശോധിക്കുന്ന ഒരനുഭവമായിരിക്കണം. മടയന്മാരായ കുട്ടികളെ നേരിടുമ്പോൾ പ്രത്യേകിച്ചും.

അദ്ധ്യാപകന്റെ ക്ഷമ നശിക്കുമ്പോൾ, ഒരു കാര്യം സ്മരിക്കുക. വിദ്യാർത്ഥിയുടെ മടയത്തരമോ കുസൃതിത്തരമോ ആയിരിക്കണമെന്നില്ല അതിന്റെ മുഖ്യകാരണം. പലവിധത്തിൽ മാനസിക ക്ലേശങ്ങൾ സഹിച്ചുകൊണ്ടിരിക്കുന്ന ആ മനുഷ്യന്റെ അസഹിഷ്ണുത പൊട്ടിത്തെറിക്കുന്നതിനു വിദ്യാർത്ഥിയുടെ പെരുമാററം ഒരു ഉപാധിയായിത്തീർന്നിരിക്കാമെന്നു മാത്രം.

ഭാവിജീവിതത്തിലെന്നപോലെ അദ്ധ്യാപകരോടുള്ള പെരുമാററത്തിലും, മററുള്ളവരെ മനസ്സിലാക്കുന്നതിനും സഹാനുഭൂതി പ്രദർശിപ്പിക്കുന്നതിനുമുള്ള പരിശീലനമാണാവശ്യം

പൗലോസ് അപ്പോസ്തോലൻെറ സമീപനം നോക്കുക. "കർത്താവായ യേശുക്രിസ്തുവിൻെറ കൃപ" എന്നതിലാണ് അപ്പോസ്തോലൻ ആരംഭിക്കുന്നതു്. ദൈവത്തെക്കുറിച്ചു് ചിന്തിക്കുമ്പോൾ പ്രപഞ്ചസ്രഷ്ടാവും ലോകനിയന്താവുമായ ദൈവത്തെയല്ല അദ്ദേഹം ആദ്യമായി സ്മരിക്കുന്നതു്. മനുഷ്യൻെറ വീണ്ടെടുപ്പുകാരനായ കൃപാനിധിയായ ദൈവത്തെക്കുറിച്ചാണ്. മനുഷ്യൻ അവൻെറ ജീവിതത്തേയും അനുഭവത്തേയും കുറിച്ചു ചിന്തിക്കുമ്പോൾ അവനിൽ തന്നെയും അവൻ വസിക്കുന്ന ഈ ലോകത്തിലും എന്തോ സാരമായ തകരാറുള്ളതായി അനുഭവപ്പെടാതിരിക്കയില്ല. ലോകത്തിൽ അനീതിയും ക്രൂരതയും അസത്യവും നടമാടുന്നു. മനുഷ്യൻെറ ഉള്ളിലും പല തരത്തിലുള്ള പോരാട്ടവും, അസമാധാനവും, ഭയവും, നിരാശയും അനുഭവപ്പെടുന്നു. "ഞാൻ അരിഷ്ടനായ മനുഷ്യൻ; എന്നെ ആരു വിടുവിക്കും?" എന്നുള്ള ചോദ്യമാണ് പലരുടെയും ഹൃദയാന്തർഭാഗത്തു നിന്നും ഉയരുന്നതു്? മനുഷ്യൻെറ ഏററവും അഗാധവും അടിയന്തിരവുമായ ഈ പ്രശ്നത്തിനു പരിഹാരം നൽകുവാൻ തത്വോപദേശങ്ങൾക്കോ, വിശ്വാസപ്രമാണങ്ങൾക്കോ എത്രയും ഉത്തമമായ സാമുദായികവ്യവസ്ഥിതിക്കോ കഴിയുന്നതല്ല. [illegible] സ[illegible]ഹവും കരുണയും നിമിത്തം മനുഷ്യൻെറ അനർഹതയോ, അയോഗ്യതയോ കണക്കുകൂട്ടാതെ തൻെറ സൗജന്യമായ കൃപാസമൃദ്ധി മനുഷ്യൻെറ മേൽ കോരിച്ചൊരിഞ്ഞു് തൻെറ ത്യാഗവും സഹിതവും കൊണ്ടു് മനുഷ്യനെ ഒരു പുതിയ സൃഷ്ടിയാക്കി ഉദ്ധരിക്കുന്ന സർവ്വവല്ലഭനായ യേശുക്രിസ്തുവിനു മാത്രമാണ് അതു കഴിയുന്നതു്. "കർത്താവായ യേശുക്രിസ്തുവിൻെറ കൃപ". അതു ദൈവത്തിൻെറ കൃപതന്നെയാണ്. ദൈവം തന്നെയാണ് യേശുവിൽ മനുഷ്യനെ സമീപിക്കുന്നതു്.

"ദൈവത്തിൻെറ സ്നേഹം"; ഇതാണ് അപ്പോസ്തോലൻ രണ്ടാമതായി പ്രസ്താവിക്കുന്നതു്. യേശുക്രിസ്തുവിൻെറ കൃപയുടെ അനുഭവത്തിൽ നിന്നാണ് പിതാവായ ദൈവത്തിൻെറ സ്നേഹത്തേക്കുറിച്ചുള്ള മനോബോദ്ധ്യത്തിൽ പൗലോസ് എത്തിച്ചേരുന്നതു്. ദമസ്കോസ്റോഡിൽ വച്ചുതന്നെ അഭിമുഖീകരിച്ച ക്രിസ്തുവിൻെറ മുഖത്തു വിളങ്ങിക്കണ്ട അതേ സ്നേഹവും കരുണയും ലോകസ്രഷ്ടാവായ ദൈവത്തിലും താൻ ദർശിക്കുന്നു. ഒരു വ്യക്തിപോലും നശിച്ചുപോകാതവണ്ണം ഓരോരുത്തരെയും തേടിപ്പുറപ്പെടുന്ന ആ സ്നേഹമാണ് പ്രപഞ്ചത്തെ ഭരിക്കുന്നതെന്നു പൗലോസ് അറിഞ്ഞു. ദൈവം പിതാവാണെന്ന[illegible] ശ്വാസം സാധാരണവും [illegible]ത്രികവുമാണെന്നു വിചാരിക്ക[illegible] ശരിയല്ല. വലിയ വിലകൊടു[illegible] വാങ്ങേണ്ട ഒരനുഭവമാണ് അതു്. യേശുക്രിസ്തുവിൻെറ കൃപമൂലമുള്ള രക്ഷ അനുഭവപ്പെടുന്നവർക്കല്ലാതെ സുദൃഢവും സംശയാതീതവും അചഞ്ചലവുമായ വിധത്തിൽ ആ വിശ്വാസം കൈവരുന്നതല്ല. പ്രകൃതിയിൽ നോക്കിയോ മനുഷ്യജീവിതാനുഭവങ്ങളിൽ നിന്നോ ചരിത്രത്തിൻെറ ഏടുകൾ പരിശോധിച്ചോ ദൈവസ്നേഹത്തിനു മതിയായ തെളിവുകൾ ശേഖരിക്കുക സാദ്ധ്യമല്ല. അവിടെയെല്ലാം നോക്കിയിട്ടുള്ള ബുദ്ധിമാന്മാരായ പലരും വിപരീതമായ നിഗമനത്തിലാണ് എത്തിച്ചേർന്നിട്ടുള്ളതു്. അന്ധമായ വിധിയാണോ സ്നേഹപൂർണ്ണമായ ആളത്വമാണോ ഈ പ്രപഞ്ചത്തിനു പിന്നിലുള്ളതു എന്നറിയുന്നതിനേക്കാൾ ഉപരിയായ ഒരന്വേഷണം മനുഷ്യനില്ല. എന്നാൽ ആ അന്വേഷണത്തിനു് അസന്ദിഗ്ദ്ധമായ ഉത്തരം എവിടെനിന്നു ലഭിക്കും? അതു യേശുക്രിസ്തുവിൽ നിന്നു മാത്രമാണ്. പൗലോസിനെപോലെ യേശുക്രിസ്തുവിൻെറ കൃപ അറിഞ്ഞവർക്കു പിന്നെ ദൈവസ്നേഹത്തെ സംശയിക്കുക സാദ്ധ്യമല്ല.

പരിശുദ്ധാത്മാവിൻെറ കൂട്ടായ്മ; അതാണ് അവസാനത്തെ പടി. അതുകൂടി ആകാതെ ദൈവം എന്ന പദത്തിൻെറ നിർവ്വചനം പൂർത്തിയാകുന്നതല്ല. അദൃശ്യനും അപരിമേയനും നിത്യനുമായ പിതാവായ ദൈവത്തിൽ നമുക്കു വിശ്വസിക്കാം. ജഡം ധരിച്ചു ലോകചരിത്രത്തിൽ പ്രവേശിച്ച പുത്രനായ ദൈവത്തിലും വിശ്വസിക്കാം. എന്നാൽ ഇതെല്ലാം അനുഭവത്തിൽ വരുത്തുവാൻ ആവശ്യമായിട്ടുള്ളതു് നിത്യതയിൽ വസിക്കുന്നവനോ ചരിത്രത്തിൽ പ്രവേശിച്ചവനോ ആയ ദൈവമല്ല, നമ്മിൽ ഓരോരുത്തരിലും വസിക്കുന്നവനും നമ്മുടെ ഹൃദയത്തെ തൻെറ ആലയമായി സ്വീകരിക്കുന്നവനുമായ ദൈവമാണ്. അതാണ് പരിശുദ്ധാത്മാവു്. പരിശുദ്ധാത്മാവില്ലെങ്കിൽ യേശുക്രിസ്തുപോലും നമുക്കു അപ്രാപ്യനും അറിയപ്പെടാത്തവനുമായിരിക്കും; വേദപുസ്തകം അടഞ്ഞ പുസ്തകമായിരിക്കും. പരിശുദ്ധാത്മാവിൻെറ വ

# വേദവായനക്കുറിപ്പുകൾ

തിങ്കൾ 2 ശമുവേൽ 23:13—17

ദാവീദു തന്റെ പഴയ കാലത്തെ ജീവിതത്തിനു വേണ്ടിയും ബാല്യകാലത്തു താൻ കുടിച്ച ബേത്‌ലഹേം കിണററിലെ വെള്ളത്തിനു വേണ്ടിയും വാഞ്ഛിച്ചു. ബേത്‌ലഹേം ശത്രുക്കളുടെ കൈവശമായിരുന്നെങ്കിലും മൂന്നു യോദ്ധാക്കൾ ധൈര്യസമേതം ശത്രുക്കളുടെ ഇടയിൽക്കൂടി കടന്നു് ആ കിണററിൽ നിന്നു് വെള്ളം കൊണ്ടുവന്നു് ദാവീദിനു കൊടുത്തു. എന്നാൽ ദാവീദ്‌ ആ വെള്ളം കുടിച്ചില്ല. ദാവീദിന്റെ എത്ര ചെറിയ ആഗ്രഹങ്ങൾ പോലും സാധിച്ചു കൊടുക്കുവാൻ ജീവനെ ബലി കഴിക്കുവാൻ തയാറായിരുന്ന അനേകം സ്നേഹിതന്മാർ അദ്ദേഹത്തിനുണ്ടായിരുന്നു. ജീവിതത്തിൽ ഉണ്ടാകാവുന്ന ഏററവും വിലയേറിയ നേട്ടങ്ങളിലൊന്നാണു് ഉത്തമസ്നേഹിതന്മാർ. അക്കാര്യത്തിൽ ദാവീദു വളരെ അനുഗ്രഹീതനായിരുന്നു. മററുള്ളവരുടെ സ്നേഹവും വിശ്വാസവും ആർജ്ജിക്കുവാൻ നമുക്കു കഴിഞ്ഞിട്ടുണ്ടോ? നമ്മുടെ സ്നേഹബന്ധങ്ങളിൽ എത്രമാത്രം ആത്മാർത്ഥതയും നിസ്വാർത്ഥതയും ഉണ്ടു്?

ചൊവ്വാ. 1 ശമുവേൽ 24:1—7

ദാവീദിനെ കൊല്ലുവാനായി അന്വേഷിച്ചു നടന്ന ശൗലിനോടു പ്രതികാരം ചെയ്യുവാൻ നല്ല ഒരവസരം ദാവീദിനു ലഭിച്ചു. വേണമെങ്കിൽ ദാവീദിനു ശൗലിനെ കൊല്ലുവാൻ പോലും സാധിക്കുമായിരുന്നു. എന്നാൽ ദാവീദ്‌ അങ്ങനെയൊന്നും ചെയ്തില്ലെന്നു മാത്രമല്ല, തന്റെ കീഴിലുള്ള ആളുകൾ ശൗലിനെ ഏതെങ്കിലും വിധത്തിൽ ഉപദ്രവിക്കുവാൻ അനുവദിച്ചതുമില്ല. ദാവീദിന്റെ മഹാമനസ്ക്കത ഇവിടെ കാണാം. എന്നാൽ മഹാമനസ്ക്കതയിലും ഉപരിയായ ഒരു മനോഭാവമായിരുന്നു ദാവീദിന്റേതു്. "പ്രതികാരം എനിക്കുള്ളതു്, ഞാൻ പകരം ചെയ്യും," എന്നു കർത്താവു് അരുളിച്ചെയ്യുന്നു. (റോമർ 12:.9) എന്ന വാക്യത്തിൽ പൗലോസ് അപ്പോസ്തോലൻ പ്രകടിപ്പിച്ച ക്രിസ്തീയ മനോഭാവം തന്നെ ദാവീദിനും ഉണ്ടായിരുന്നതായി വിചാരിക്കാം. ദൈവത്തിന്റെ അഭിഷിക്തൻ എന്ന നിലയിൽ ശൗലിനുണ്ടായിരുന്ന സ്ഥാനത്തെയും ദാവീദ്‌ ആദരിച്ചു. സ്ഥാനത്തോടും അധികാരത്തോടും ഉള്ള ബഹുമാനം ഒരു ക്രിസ്തീയ ഗുണമാണു്. എല്ലാ മനുഷ്യരെയും ബഹുമാനിക്കുവാനുള്ള അപ്പോസ്തോലന്റെ ഉൽബോധനവും ഇത്തരുണത്തിൽ നാം ഓർക്കേണ്ടതാണു്.

ബുധൻ. 2 ശമുവേൽ 1:17—27

തന്റെ ശത്രുവായിരുന്ന ശൗലിനേക്കുറിച്ചും ആത്മമിത്രമായിരുന്ന യോനാഥാനേക്കുറിച്ചും ദാവീദു രചിച്ച വിലാപഗീതമാണു് ഇതു്. ഈ വിലാപഗീതത്തിലും ദാവീദിന്റെ മഹാമനസ്ക്കത വെളിപ്പെടുന്നുണ്ടു്. ശൗലിന്റെ ഗുണങ്ങളെ ദാവീദു പുകഴ്ത്തുകയും ദൂഷ്യവശങ്ങളെപ്പററി യാതൊന്നും പറയാതിരിക്കയുമാണു് ചെയ്തിട്ടുള്ളതു്. ഇസ്രായേലിന്റെ വീരപുരുഷന്മാരായ ശൗലിന്റെയും യോനാഥാന്റെയും മരണവാർത്ത ഫെലിസ്ത്യർ അറിയാതെയും ഇസ്രായേലിന്റെ അത്യാഹിതത്തിൽ അവർ ആഹ്ലാദിക്കാതെയും ഇരിക്കണമെന്നുള്ളതാണു് ദാവീദിന്റെ ആഗ്രഹം. നമ്മുടെ ശത്രുക്കളിലും, ഏതെങ്കിലും വിധത്തിൽ നമ്മിൽ നിന്നു ഭിന്നിച്ചിരിക്കുന്നവരിലും നന്മ കാണുവാനും അതിൽ സന്തോഷിക്കുവാനും നമുക്കു കഴിയുന്നുണ്ടോ? യഥാർത്ഥ മഹാമനസ്ക്കതയുടെ ഒരു ലക്ഷണമാണു് അതു്. ക്രിസ്ത്യാനികളായ നാം പ്രത്യേകം കൈവരുത്തേണ്ട ഒരു സ്വഭാവവിശേഷവുമാണു് അതു്.

വ്യാഴം. 2 ശമുവേൽ 5:4—10

ദാവീദു രാജാവായപ്പോൾ യെരുശലേം നഗരം ശത്രുക്കളുടെ കൈവശമായിരുന്നു. ഇസ്രായേലിന്റെ ഏററവും വലിയ നഗരവും കോട്ടയുമായ യെരുശലേം പിടിച്ചടക്കാതെ ദാവീദിനു ശരിയായി രാജ്യം ഭരിക്കുക സാദ്ധ്യമല്ലായിരുന്നു. എന്നാൽ യെരുശലേം പിടിച്ചടക്കുക എന്നുള്ളതു വളരെ പ്രയാസമേറിയ ഒരു കാര്യമായിരുന്നു. യെരുശലേം കാത്തു സൂക്ഷിക്കുവാൻ കുരുടന്മാരും മുടന്തന്മാരും മതി എന്നു പറയത്തക്കവണ്ണം അത്ര ഉറപ്പുള്ള കോട്ടയും ക്രമീകരണങ്ങളുമായിരുന്നു നഗരത്തിനു ചുററുമുണ്ടായിരുന്നതു്. എന്നാൽ ദാവീദു അതിനെ പിടിച്ചടക്കുകതന്നെ ചെയ്തു. അങ്ങനെ യെരുശലേം ദാവീദിന്റെ നഗരമായിത്തീർന്നു. സത്യദൈവത്തിന്റെ ആരാധനയ്ക്കുള്ള ഒരു സ്ഥലമായിട്ടാണു് അന്നു മുതൽ യെരുശലേം അറിയപ്പെട്ടിട്ടുള്ളതു്. ഒരു മനുഷ്യന്റെ ധീരമായ നേതൃത്വത്തിന്റെ ഫലമായിട്ടാണു് അതു സാധിച്ചതു്. വൻകാര്യങ്ങൾ ചെയ്യുവാൻ ദൈവത്തിനു എപ്പോഴും ധീരന്മാരായ നേതാക്കന്മാരെ ആവശ്യമുണ്ടു്. ക്രിസ്തീയ സഭയിൽ ഇങ്ങനെയുള്ള നേതാക്കന്മാർ ധാരാളമായി എഴുന്നേൽക്കട്ടെ എന്നു നമുക്കു പ്രാർത്ഥിക്കാം.

വെള്ളി. സങ്കീർത്തനം 146: 1–10

ദാവീദു തനിക്കു ലഭിച്ച നല്ല ദാനങ്ങൾക്കായി മാത്രമല്ല തന്റെ നേട്ടങ്ങൾക്കായും ദൈവത്തെ സ്തുതിച്ചു. എന്തെങ്കിലും വലിയ കാര്യങ്ങൾ തനിക്കു സാധിച്ചിട്ടുണ്ടെങ്കിൽ അതു ദൈവത്തിന്റെ സഹായം നിമിത്തമാണെന്നു മനസ്സിലാക്കുവാനും

---

രവിനെയും പ്രവർത്തനത്തേയും കുറിച്ചു കർത്താവു വളരെ വ്യക്തമായി പഠിപ്പിച്ചിട്ടുണ്ടു്.

കുറേനാൾ മുമ്പു് റഷ്യയിലുള്ള ഒരു കൂട്ടം കൃഷിക്കാർ ഒരുമിച്ചുകൂടി പ്രാർത്ഥിച്ചുകൊണ്ടിരുന്നു. അവരുടെ ആരാധനയും പ്രാർത്ഥനയും നിയമാനുസൃതമല്ലെന്നു് അവർക്കറിയാമായിരുന്നു, കുറേ കഴിഞ്ഞപ്പോൾ രഹസ്യപ്പോലീസിലെ ഒരുദ്യോഗസ്ഥൻ വന്നു് അവരുടെ മുപ്പതുപേരുടെയും പേരെഴുതി എടുത്തു. അപ്പോൾ ആ കൂട്ടത്തിലുണ്ടായിരുന്ന ഒരു വൃദ്ധൻ "നിങ്ങൾ ഒരാളുടെ പേർ വിട്ടുകളഞ്ഞു" എന്നു പറഞ്ഞു. പോലീസുദ്യോഗസ്ഥൻ വീണ്ടും എണ്ണിനോക്കി. മുപ്പതുപേർ മാത്രമേയുള്ളു. ആരാണു് മുപ്പത്തൊന്നാമത്തെ ആൾ എന്നയാൾ ചോദിച്ചു. "യേശുക്രിസ്തു" എന്നായിരുന്നു ആ വൃദ്ധന്റെ മറുപടി. "രണ്ടോ മൂന്നോ പേർ എവിടെ കൂടിയാലും അവരുടെ മദ്ധ്യത്തിൽ ഞാനുണ്ടു്" എന്നുള്ള കർത്താവിന്റെ വാഗ്ദാനം യാഥാർത്ഥ്യമാക്കിത്തീർക്കുന്നതു പരിശുദ്ധാത്മാവിന്റെ പ്രവർത്തനമാണു്. പിതൃപുത്രപരിശുദ്ധാത്മാവായ ത്രീയേക ദൈവം--അതാണു് ക്രിസ്ത്യാനിയുടെ ദൈവം. ആ ദൈവം നമ്മോടുകൂടെ ഉണ്ടായിരിക്കട്ടെ എന്നുള്ളതാണു് അപ്പോസ്തോലന്റെ ആശംസ.

...അതിനായി ദൈവത്തെ ... വാനും അദ്ദേഹം എപ്പോഴും സന്നദ്ധനായിരുന്നു. ഇതു് യഥാർത്ഥ വിനയത്തിൻെറ ഒരു ലക്ഷണമാണ്. ദാവീദിനു മററെന്തെല്ലാം ദോഷമുണ്ടായിരുന്നെങ്കിലും ആത്മപ്രശംസ എന്ന ബലഹീനത വളരെ കുറവായിരുന്നു. അതു് എല്ലാ കാര്യത്തിനും ദൈവത്തെ സ്തുതിക്കുന്ന സ്വഭാവത്തിൻെറ ഫലമായിരുന്നു. ദൈവത്തിനു പ്രസാദകരമായ വേല ചെയ്യുവാൻ നമുക്കു കഴിയുന്നുണ്ടെങ്കിൽ ദൈവത്തെ സ്തോത്രം ചെയ്തുകൊണ്ടു നമുക്കു മുമ്പോട്ടു പോകാം. ദൈവത്തിൻെറ കൃപ കൊണ്ടു മാത്രമാണു് ഞാൻ ഇപ്പോൾ ആയിരിക്കുന്ന നിലയിലായതു എന്നു നാം ഓരോരുത്തരും എപ്പോഴും ഓർക്കേണ്ടതാണ്.

ശനി. 2 ശമുവേൽ 7:8—13

ദൈവത്തിൻെറ ഹൃദയപ്രകാരമുള്ള ഒരു മനുഷ്യനായിരുന്നു ദാവീദ്. അതുകൊണ്ടു ദൈവം അവനെ രാജാവായി തെരഞ്ഞെടുക്കുകയും അവൻെറ രാജത്വത്തിൽ സിംഹാസനത്തെ ഉറപ്പിക്കുകയും ചെയ്തു. ദാവീദു കുററമില്ലാത്ത ഒരു മനുഷ്യനായിരുന്നു എന്നു് ഇതിനർത്ഥമില്ല. സാധാരണ മനുഷ്യരുടെ ബലഹീനതകളോടുകൂടിയ ഒരാളായിരുന്നു ദാവീദും. അദ്ദേഹം ഒരു പാപി ആയിരുന്നു. തെററു ചെയ്തു പോയെങ്കിലും ശരിയായിട്ടുള്ളതു മാത്രം ചെയ്യുവാൻ അദ്ദേഹം ആഗ്രഹിച്ചു. തൻെറ തെററിനെ നീതീകരിക്കുവാനോ തെററായ മാർഗ്ഗത്തിൽ മുമ്പോട്ടു പോകുവാനോ ദാവീദു ഇഷ്ടപ്പെട്ടില്ല. അദ്ദേഹം അനുതപിച്ചു, ദൈവത്തിൽ നിന്നു പാപമോചനം പ്രാപിച്ചു. താൻ രാജാവായിരുന്നെങ്കിലും തൻെറ ജീവിതത്തെ നിയന്ത്രിക്കുവാനുള്ള പൂർണ്ണ അധികാരം ദൈവത്തിനു വിട്ടുകൊടുത്തു. ദാവീദു ദൈവത്തിൻെറ ദാസനായതുകൊണ്ടാണു് യിസ്രായേലിൻെറ മാതൃകായോഗ്യനായ ഭരണാധിപനും രാജാവുമായിത്തീർന്നതു്.

ഞായർ. മത്തായി 7:15—21

ഒരു മനുഷ്യൻെറ ഉപദേശങ്ങളുടെ മാററുരച്ചറിയുന്നതു് അയാളുടെ ജീവിതം പരിശോധിച്ചാണ്. ജീവിതത്തിൽ ഏതെല്ലാം വിശേഷതകൾ ഉണ്ടായാലും അതു ക്രിസ്തുവിൻേറതുപോലെ സ്നേഹപരവും ത്യാഗപൂർണ്ണവും അല്ലെങ്കിൽ ഉപദേശത്തിനു വലിയ വിലയൊന്നും കൽപ്പിക്കേണ്ടതില്ല. വൃക്ഷത്തിൻെറ സ്വഭാവമനുസരിച്ചായിരിക്കും അതു പുറപ്പെടുവിക്കുന്ന ഫലം. ക്രിസ്തീയശിഷ്യത്വമാകുന്ന വൃക്ഷമില്ലാതെ ക്രിസ്തീയജീവിതത്തിൻെറ ഫലങ്ങൾ പ്രതീക്ഷിക്കേണ്ടതില്ല. യേശുക്രിസ്തുവിനെ രക്ഷിതാവും ജീവിതനാഥനുമായി സ്വീകരിക്കാത്തവർക്കു യേശുക്രിസ്തുവിനെ പോലെ ജീവിക്കുക സാദ്ധ്യമല്ല. മനുഷ്യർ പുതിയ സൃഷ്ടികളായിത്തീരുന്ന പക്ഷം പുതിയ ജീവിതരീതിയും പ്രത്യക്ഷപ്പെടാതിരിക്കുകയില്ല. പുതിയ ജീവിതരീതി എന്നു പറയുന്നതു കേവലം • അധരസേവയല്ല. അതു ദൈവത്തിൻെറ ഇഷ്ടം ജീവിതത്തിൽ നിറവേററുകയാണ്. എപ്പോഴും യോഗ്യമായ കാര്യങ്ങൾ മാത്രം ചിന്തിക്കുവാനും പ്രവർത്തിക്കുവാനും അങ്ങനെ ദൈവത്തിൻെറ ഇഷ്ടം നിറവേററുവാനും നമുക്കു കൃപ ലഭിക്കട്ടെ.

# അനവസരത്തിൽ ചെയ്ത അനുചിതമായ പ്രസ്താവന

## ബാംഗ്ളൂർ ക്രിസ്ത്യൻ നേതാക്കന്മാർക്കു് ഒരു മറുപടി

റവ. എ. എ. പൈലി എം. എ. യൂണിയൻ ക്രിസ്ത്യൻ കോളജ്, ആലുവ

കേരളത്തിലെ ഇന്നത്തെ രാഷ്ട്രീയസ്ഥിതിഗതികളിൽ ഉൽക്കണ്ഠ പ്രദർശിപ്പിച്ചുകൊണ്ടു സർ സാമുവൽ രംഗനാഥൻ, ഡോ. ദേവാനന്ദൻ, മി. ഹാരി ഡാനിയൽ മുതലായവർ ചേർന്നു ബാംഗ്ളൂരിൽനിന്നു പ്രസിദ്ധീകരിച്ച ഒരു പത്രപ്രസ്താവന ഇതിനകം പലരും വായിച്ചുകാണുമല്ലോ. കേരളഗവർമ്മെൻറിൻെറ കഴിഞ്ഞ രണ്ടുവർഷത്തെ രാഷ്ട്രീയ ചെയ്തികളും കേരളത്തിലെ പൊതുജനാഭിപ്രായവും പ്രക്ഷോഭണരീതിയും വേണ്ടത്രകണക്കിലെടുത്തു മനസ്സിലാക്കിയുമാണോ ഈ പ്രസ്താവന ഇറക്കിയതെന്നു സംശയിക്കേണ്ടിയിരിക്കുന്നു. കേരള ക്രൈസ്തവർക്കു കുറച്ചു വേദശാസ്ത്രോപദേശവും ഡെമോക്രസിയുടെ പ്രാഥമികപാഠങ്ങളും നിയമവാഴ്ചയുടെ ആവശ്യകതയും ഈ പ്രസ്താവനയിൽക്കൂടി നൽകാൻ ശ്രമിച്ചിട്ടുണ്ടു്. ഈ പ്രസ്താവനകൊണ്ടു് ഇവിടത്തെ ക്രിസ്തീയജനസമുദായത്തിൽ ചിന്താക്കുഴപ്പം ഒന്നും വരുത്തിവച്ചിട്ടുണ്ടെന്നു തോന്നുന്നില്ല. എന്നാൽ ഏതു കച്ചിത്തുമ്പിലും പിടിച്ചു തൂങ്ങാനാഗ്രഹിക്കുന്ന സർക്കാരിനു ഒരു പ്രചരണായുധംകൂടി കിട്ടിയെന്നു മാത്രം. ഇന്നിവിടെ നടക്കുന്ന പ്രക്ഷോഭണം പ്രതിലോമശക്തികളുടെയോ, വർഗ്ഗീയവാദികളുടേതോ അല്ലെന്നു സ്ഥിതിഗതികൾ നേരിട്ടു കണ്ട പണ്ഡിററു നെഹ്റുവിനു ബോദ്ധ്യമായി. ഗവർമ്മെൻറിൻെറ ചെയ്തികളിൽ അതൃപ്തരായ ബഹുജനങ്ങളുടെ മുന്നേററമാണീസമരമെന്നു് അദ്ദേഹം അസന്ദിഗ്ദ്ധമായി പ്രസ്താവിക്കുകയും ചെയ്തു. എന്നാലും ഈ പ്രസ്താവനയുടെ പ്രണേതാക്കൾക്കു സംശയം മാറിയിട്ടില്ല. എന്താണീ വർഗ്ഗീയതയെന്നു് എത്ര തന്നെ ആലോചിച്ചിട്ടും ഞങ്ങൾക്കാർക്കും മനസ്സിലാകുന്നില്ല. ഇവിടത്തെ നായന്മാർക്കെല്ലാം വർഗ്ഗീയത, ക്രിസ്ത്യാനികൾക്കെല്ലാം വർഗ്ഗീയത, മുസ്ലീമങ്ങൾക്കെല്ലാം വർഗ്ഗീയത, ഈഴവരിൽ ഒരു ഭാഗത്തിനും വർഗ്ഗീയത. ഇവരൊക്കെയല്ലേ ഈ സ്റ്റേററിലെ പൗരന്മാർ. പിന്നെ ആരാണി വർഗ്ഗീയതയില്ലാത്തവർ? ഒരു പക്ഷേ കമ്മ്യൂണിസ്ററുകളായിരിക്കാം. എന്നാൽ അവരുടെ വർഗ്ഗീയതയില്ലായ്മ ഈ രാജ്യത്തെ ജനസഞ്ചയം രണ്ടു വർഷംകൊണ്ടു കണ്ണുതുറന്നു തന്നെ കണ്ടു. വർഗ്ഗീയതയിൽനിന്നും അവർ പരമാവധി മുതലെടുക്കുന്നു. വർഗ്ഗീയതയെ വച്ചു പുലർത്തി അധികാരത്തിൽ പിടിച്ചു തൂങ്ങുവാൻ പതിനെട്ടടവും അവർ പ്രയോഗിക്കുന്നില്ലേ? മുഖ്യമന്ത്രി ചെയർമാനായിരുന്ന കമ്മിററി സംവരണം സർവ്വഥാ അബദ്ധമാണെന്നു കാണിച്ചെഴുതിയ റിപ്പോർട്ടിന്നെവിടെപ്പോയി? ഒരു സമുദായത്തിൻെറ സമ്മർദ്ദത്തിനദ്ദേഹം കീഴടങ്ങി. റിപ്പോർട്ടു സൂര്യപ്രകാശം കണ്ടുമില്ല. ഇതൊന്നും അറിയാതെ ഒട്ടകപ്പക്ഷിയുടെ നയം സ്വീകരിച്ചുകൊണ്ടാണു പ്രസ്താവനക്കാർ ഈ

…ർമ്മോപദേശം ചെയ്യുന്നതു്. അനവസരത്തിൽ ചെയ്ത അനുചിതമായ ഈ പ്രസ്താവനയിൽ ഖേദിക്കയല്ലാതെ മറെറന്തു ചെയ്യാനാണു്.

ബാംഗ്ളൂർ നേതാക്കന്മാരുടെ പ്രസ്താവനയുടെ പ്രാരംഭത്തിൽ പറയുന്നു: In joining with other communal organisation they (churches) have not explained their methcds or gcals in any way distinct from other groups." സഭകളുടെ പ്രക്ഷോഭണലക്ഷ്യവും മാർഗ്ഗവും വളരെ വ്യക്തമായി അതിൻെറ മേലദ്ധ്യക്ഷന്മാരും പ്രാതിനിധ്യസഭകളും പ്രഖ്യാപിച്ചിരിക്കെ അതു കണ്ടില്ലെന്നു വച്ചാണു ബാംഗ്ളൂർ നേതാക്കന്മാർ പ്രസ്താവന പുറപ്പെടുവിച്ചിരിക്കുന്നതു്. വസ്തുതകളുടെ നേരെ എന്തിനീവിധം കണ്ണടച്ചു കാണിക്കുന്നു. വിദ്യാഭ്യാസആക്റ്റിനോടുള്ള പ്രതിഷേധവും അതിനെ ചെറുക്കുന്നതിനു സ്കൂളുകൾ അടച്ചിടുന്ന മാർഗ്ഗവുമാണു ക്രിസ്ത്യസഭകൾ സ്വീകരിച്ചിട്ടുള്ളതു്. മററു ചില സംഘടനകളും അതേ മാർഗ്ഗം സ്വീകരിച്ചതിനാൽ സഭകൾ സ്വീകരിച്ച മാർഗ്ഗം തെററായിപ്പോകുമോ? സാമാന്യപ്രജ്ഞക്കുചേർന്ന മാർഗ്ഗങ്ങളല്ലേ മററുള്ളവർക്കും സ്വീകരിപ്പാൻ സാധിക്കൂ. മററു വർഗ്ഗീയ സംഘടനകളോടു ചേർന്നാണു് ഈ മാർഗ്ഗം സ്വീകരിച്ചതെന്നു പറയുന്നതു് മനപ്പൂർവം വസ്തുതകളെ വളച്ചൊടിക്കുകയാണു്. മററു സംഘടനകൾ വിദ്യാഭ്യാസപ്രശ്നത്തിൽ ക്രിസ്ത്യാനികളുടെ നില ശരിയെന്നു മനസ്സിലാക്കി ക്രമേണ അതിനോടു് യോജിക്കയല്ലേ ചെയ്തതു്. ഏതാനും മാസങ്ങൾക്കു മുമ്പു് നടന്ന ഈ സംഭവങ്ങൾ ഇവിടെയാരും തന്നെ മറന്നുപോയെന്നു തോന്നുന്നില്ല. മററു സംഘടനകൾ ഈ പ്രക്ഷോഭണത്തിൽ ചേരുന്നതിനു മുമ്പേ ക്രിസ്തീയ മാനേജുമെൻറിലുള്ള സ്ക്കൂളുകളാണു് പ്രതിഷേധസൂചകമായി അടച്ചിട്ടതു്.

മറെറാരു ഗുണദോഷം ജനാധിപത്യത്തിൻെറ ചട്ടക്കൂട്ടിനെ ദുർബലപ്പെടുത്തുന്നയാതൊരുപ്രവർത്തനത്തിലുംക്രൈസ്തവർ ഏർപ്പെടരുതെന്നാണു്. ജനാധിപത്യത്തിൻെറ ചട്ടക്കൂട്ടിനെയല്ല 'ആത്മാവിനെ' സംരക്ഷിക്കണമെന്നാണു് ക്രൈസ്തവസഭകളാഗ്രഹിക്കുന്നതു്. കേവലം ചട്ടക്കൂട്ടിൽ നിന്നെന്നും പറഞ്ഞു് യഥാർത്ഥജനാധിപത്യത്തിൻെറ വേരറുക്കുന്ന പരിപാടികളാണു് ഇവിടെ ഗവർമെൻറനുഷ്ഠിച്ചു വരുന്നതു്. അതുകൊണ്ടു് ജനാധിപത്യത്തെ അതിൻെറ യഥാർത്ഥാവസ്ഥയിൽ നിലനിർത്തണമെന്നുള്ളതു് കേരളത്തിലെ പ്രബുദ്ധരായ ജനങ്ങൾ പ്രത്യേക ഉപദേശങ്ങൾ കൂടാതെ തന്നെ എന്നും അനുസ്മരിക്കുന്നതാണു്. ഡെമോക്രസിയുടെ മൗലികപ്രമാണം, ഓരോരുത്തർക്കും ഉത്തമമായതു് മററാരേക്കാളും അവരവർക്കറിയാം എന്നാണല്ലോ. എന്നാൽകമ്യൂണിസം പഠിപ്പിക്കുന്നതു് സകലലോകത്തിനും നല്ലതെന്തെന്നു് കമ്യൂണിസ്റ്റുപാർട്ടിക്കറിയാം എന്നാണു്. അതിനാലത്രേ ഡെമോക്രസിയുടെ സത്തയെ ഏകാധിപത്യത്തിൽ നിന്നു രക്ഷിക്കണമെന്നു സഭ അഭിലഷിക്കുന്നതു്. ചട്ടക്കൂടിനെ സംരക്ഷിച്ചുകൊണ്ടു് ജനാധിപത്യത്തിൻെറ സത്തയെക്കെടുത്തുന്നതു് എങ്ങനെയാണെന്നു് കുറച്ചു ദൂരത്തിരിക്കുന്നവരേക്കാൾ അടുത്തിരിക്കുന്നവർക്കാണറിയാവുന്നതു്. ഡെമോക്രസിയിൽ സ്വതന്ത്രസ്ഥാപനങ്ങൾക്കും, അസോസ്യഷനും ഉള്ള സ്ഥാനം എന്താണെന്നു് അതിനെപ്പററി പഠിച്ചിട്ടുള്ള ലാസ്കിയും മററും വളരെ വിശദീകരിച്ചെഴുതിയിട്ടുണ്ടു്. ഈ പ്രാഥമിക പാഠങ്ങൾ ഇവിടെയുള്ള ക്രിസ്തീയ നേതാക്കൾക്കു് ആരും ഉപദേശിച്ചുകൊടുക്കണമെന്നു് തോന്നുന്നില്ല.

വ്യക്തിസ്വാതന്ത്ര്യവും സാമൂഹ്യനീതിയും നിലനിർത്തുവാനുതകുന്ന രാഷ്ട്രീയ സ്ഥാപനങ്ങളെ നിലനിർത്താൻ ക്രൈസ്തവർ കടപ്പെട്ടവരാണെന്നുള്ള പ്രബോധനവും പ്രസ്താവനയിൽ കാണുന്നു. അതു വളരെ ശരിയാണുതാനും. അതുകൊണ്ടാണു സഭ ബോധപൂർവം അവയുടെ നിലനില്പിനുവേണ്ടി നേതൃത്വം കൊടുക്കുന്നതു്. ഇവിടെ വ്യക്തിസ്വാതന്ത്ര്യവും, സാമൂഹ്യനീതിയും ഏതു വിധത്തിലാണെന്നു ഈ താഴ്വരയിലെ രാഷ്ട്രീയച്ചൂടു് ദിനംതോറും അനുഭവിക്കുന്നവർക്കല്ലേ അറിയൂ. തെരുവിൽ വച്ചു തല്ലിക്കൊന്നാൽ കേസ്സുരജിസ്റ്റർ ചെയ്യുന്നതിനു വിവേചനം കാണിക്കുന്ന ഒരു പരിതഃസ്ഥിതിയാണിവിടെയുള്ളതു്. അങ്ങനെയുള്ള പരിതഃസ്ഥിതിയിലാണോ വ്യക്തിസ്വാതന്ത്ര്യം? സാമൂഹ്യനീതി രാജ്യത്തെ എല്ലാവിഭാഗങ്ങൾക്കും ലഭിക്കേണ്ടതല്ലേ. അതു് ഒരു വർഗ്ഗത്തിൻെറ കുത്തകയാകുമ്പോൾ സാമൂഹ്യനീതിയാണോ അനീതിയാണോ എന്നു പരിശോധിക്കേണ്ടതാണു്. സഭ സാമൂഹ്യനീതിക്കോ വ്യക്തിസ്വാതന്ത്ര്യത്തിനോ വിലങ്ങടിച്ചു നിൽക്കുന്നുണ്ടെങ്കിൽ അതു് ചൂണ്ടിക്കാണിക്കുന്നതു് ഉചിതമായിരിക്കും. ഇവിടെ വ്യക്തിസ്വാതന്ത്ര്യത്തിനും നീതിക്കും വേണ്ടി പോരാടുന്നതു് ഈ രാജ്യത്തെ ബഹുഭൂരിഭാഗം ജനങ്ങളാണെന്നുകൂടി പ്രസ്താവനക്കാരോർക്കുന്നതു കൊള്ളാം.

പ്രസ്താവനയുടെ മറെറാരു ഭാഗത്തു പറയുന്നു ഈ ഗവർമെൻറു അധികാരത്തിൽ വന്നതു് ജനാധിപത്യമാർഗ്ഗത്തിൽ കൂടിയാണെന്നു്. അതിനു കാരണമായിത്തീർന്നതു് അവർ മതസ്വാതന്ത്ര്യവും, സാമൂഹ്യനീതിയും, നിയമവാഴ്ചയും നിലനിർത്തുമെന്ന ജനങ്ങളുടെ വിശ്വാസമായിരുന്നുവെന്നും തുടർന്നു പ്രസ്താവിക്കുന്നു. വാദത്തിനുവേണ്ടി അതു സമ്മതിച്ചാൽ തന്നെ ഇന്നു് മതസ്വാതന്ത്ര്യത്തിന്മേലും നിയമവാഴ്ചയിലും കയ്യേററം നടത്തുന്നതിനെന്തു മറുപടിയാണുള്ളതു്. കഴിഞ്ഞ രണ്ടുവർഷത്തെ ഭരണത്തിന്നിടയിൽ ഇക്കാര്യങ്ങളൊന്നും സംരക്ഷിക്കപ്പെടുന്നില്ല എന്നു മാത്രമല്ല അവ അപകടത്തിലാണെന്നുകൂടി ജനങ്ങൾ മനസ്സിലാക്കിയതിൻെറ ഫലമാണീ പ്രക്ഷോഭണം. എന്തു വന്നാലും തരക്കേടില്ല നിയമപ്രകാരം അധികാരത്തിൽ വന്നതിനാൽ ജനാധിപത്യശിക്ഷണത്തിൻെറ പേരിൽ കാലാവധി വരെ പ്രതിഷേധത്തോടെയെങ്കിലും കീഴടങ്ങിയിരിക്കണമെന്നാണു് ബാംഗ്ളൂർ നേതാക്കന്മാരുടെ രാഷ്ട്രീയോപദേശം. ഇതു ബഹു വിചിത്രം തന്നെ. അസംബ്ളിയിൽ ഒരു ചെറിയ ന്യൂനപക്ഷത്തോടെ അധികാരത്തിൽ വന്ന മന്ത്രിസഭക്കു എതിരായി ബഹുജനമുന്നേററം ഉണ്ടായെന്നു കാണുമ്പോൾ ജനായത്തമാർഗ്ഗത്തിൽക്കൂടി ഇറങ്ങിപ്പോകാമല്ലോ. അതുകൊണ്ടു് രാഷ്ട്രതന്ത്രജ്ഞനായ പണ്ഡിററു നെഹ്റു തെരഞ്ഞെടുപ്പാണു് പ്രശ്നങ്ങളുടെ ഏക പരിഹാരമെന്നു് അസന്ദിഗ്ദ്ധമായി പ്രസ്താവിച്ചതു്, അതൊന്നും കണ്ടില്ലെന്ന മട്ടിലാണു് നമ്മുടെ ക്രിസ്ത്യൻ നേതാക്കന്മാർ ഈ ഗുണദോഷം നൽകുന്നതു്. ഈ അടുത്ത

കാലത്തു് ബ്രിട്ടീഷു് പ്രധാനമന്ത്രി …ി. ഈഡൻ രാജി വച്ചതു് ഭൂരിപക്ഷമില്ലാഞ്ഞിട്ടാണോ? ഇൻഡ്യൻ പാർലിമെൻറു് ഹിന്ദുകോഡ്ബിൽ മാററി വച്ചതു് ഭൂരിപക്ഷത്തിൻെറ കുറവുകൊണ്ടോ ബഹുജനാഭിപ്രായത്തെ ആദരിച്ചോ?

ഇവിടത്തെ ക്രിസ്തീയ നേതൃത്വം, പള്ളിക്കൂടം അടച്ചിട്ടതില്ലം, പള്ളിക്കൂടത്തിൽ പോകാതിരിപ്പാൻ കുട്ടികളെ നിർബന്ധിച്ചതില്ലമാണു് നേതാക്കന്മാൎക്കു ഖേദം. അതുകൊണ്ടു് അവർ 'സ്ഥാപിത താൽപ്പര്യക്കാരും' വർഗ്ഗീയതക്കാരുമായിപ്പോയി. ഇവിടത്തെ സഭകളുടെ പ്രതിഷേധം വിദ്യാഭ്യാസ ആക്ററിനോടാണു്. അതു മാററിക്കിട്ടാനുള്ള അക്രമരഹിതവും ന്യായപൂൎവ്വവുമായ നടപടിയാണു് സഭ സ്വീകരിച്ചതു്. സഭയായി വിമോചനസമരത്തിൽ നേരിട്ടു പങ്കെടുത്തിട്ടില്ല. അവരുടെ ഉദ്ദേശസ്ഥാപനത്തിനു ഇതിൽകുറഞ്ഞ എന്തു പരിപാടിയാണു് നിർദ്ദേശിക്കുവാനുള്ളതെന്നും വിനീതമായി ചോദിക്കയാണു്. നിയമത്തിൻെറ വഴിയിൽക്കൂടി പരിഹാരം നേടാമെന്നും പ്രസ്താവനയിൽ ഒരു സൂചനയുണ്ടു്. അതുകൊണ്ടു തങ്ങൾക്കിഷ്ടമില്ലാത്ത ഒരു ആക്ററിൻെറ കീഴിൽ സഭയുടെ സ്ഥാപനങ്ങൾ പ്രവൎത്തിക്കാൻ നിർവാഹമില്ലെന്നു പറയുന്നതു എങ്ങനെ അസംഗതമായിത്തീരും. അതിനുള്ള സ്വാതന്ത്ര്യം സഭകൾക്കുണ്ടെന്നു് ജനാധിപത്യത്തിൻെറ പ്രാഥമികപാഠങ്ങൾ മനസ്സിലാക്കിയിട്ടുള്ള ആരും സമ്മതിക്കുന്നതാണു്. മേശക്കു ചുററുമിരുന്നു ഇക്കാര്യത്തിനൊരു പരിഹാരം തേടണമെന്നുള്ള ഒരഭ്യൎത്ഥനയോടുകൂടെയാണു് പ്രസ്താവന ഉപസംഹരിക്കുന്നതു്. ആക്ററു് നിലവിൽ വച്ചുകൊണ്ടുള്ള അഡ്ജസ്റ്റുമെൻറിനു വേണ്ടിയാണു് ഗവർമ്മെൻറു് പ്രതിപക്ഷങ്ങളെ ക്ഷണിക്കുന്നതു്. എന്നാൽ വിദ്യാഭ്യാസബില്ലിൻെറ പ്രാരംഭദശമുതൽ പ്രതിഷേധം പുറപ്പെടുവിച്ച ക്രിസ്തീയ സഭാനേതൃത്വത്തെ ഊതി പറത്താമെന്നുള്ള ഒരു സമീപനമാണു് ഗവർമെൻറിനുണ്ടായിരുന്നതു്. ഒടുവിൽ ബിൽ നിയമമായി, ബന്ധപ്പെട്ട റൂളുകളും സൃഷ്ടിച്ചതിനുശേഷം വീണ്ടും മേശക്കു ചുററുമിരുന്നു ആലോചിക്കാമെന്നുള്ള ഗവർമ്മെൻറിൻെറ ആത്മാൎത്ഥതയില്ലാത്ത ആഹ്വാനത്തിനു സഭ വീണ്ടും കീഴടങ്ങണമെന്നുള്ള അഭ്യൎത്ഥന രാഷ്ട്രീയമായോ വേദശാസ്ത്രപരമായോ അർത്ഥവത്താണെന്നു തോന്നുന്നില്ല. ഏതായാലും പ്രചാരണത്തിനു വെമ്പുന്ന സൎക്കാരിനു ഈ പ്രസ്താവന മൂലം അത്രയും ലഭിച്ചു എന്നും അതിനു തങ്ങൾ കാരണക്കാരായിതീൎന്നു എന്നും അതിൻെറ പ്രണേതാക്കൾക്കും അഭിമാനിക്കാൻ വകയുണ്ടു്.

# …ദികരു… വിദ്യാഭ്യാസം

## യോഗ്യന്മാരെന്നു തെളിവുകിട്ടാതെ ആർക്കും പട്ടംകൊടുക്കുകയില്ലെന്നതത്വം നിർബന്ധിതമാക്കണം

പാലക്കാട്ടു യോഹന്നാൻ കത്തനാർ

(മലങ്കര എപ്പിസ്കോപ്പൽസിന്നഡിൻെറ പ്രസിഡൻറു് തിരുമനസ്സിലെയും അംഗങ്ങളായ വന്ദ്യമേല്പട്ടക്കാരുടെയും പൎയ്യാലോചനക്കും തീരുമാനത്തിനുമായി ലേഖകൻ സമർപ്പിക്കുന്ന ഒരു മെമ്മോറാണ്ടത്തിൻെറ അച്ചടിച്ച പ്രതി ഇവിടെ ലഭിച്ചതു് താഴെ ചേർക്കുന്നു)

സഭയുടെ അഭിവൃദ്ധി ആശ്രയിച്ചിരിക്കുന്നതു സർവ്വപ്രധാനമായി അതിലെ പട്ടക്കാരേയാണു്. പട്ടക്കാർ കിലത്തിന്നൊത്തു ജീവിക്കാൻ പ്രാപ്തരായിരിക്കണമെന്നതാണു് പ്രധാനസംഗതി. മുൻകാലങ്ങളിലെപ്പോലെ, അല്പം സുറിയാനി ഭാഷ മാത്രം വല്ല കുടിപ്പള്ളിക്കൂടങ്ങളിലും കയറിയിറങ്ങി നടന്നു വശമാക്കി, ഇടവകക്കാരുടെയും ഇടവകമെത്രാപ്പോലീത്തന്മാരുടെയും സേവപിടിച്ചു പട്ടമേററു തൃപ്തിപ്പെടേണ്ട കാലമല്ലിതു്. സുറിയാനി പഠിക്കാനെന്നുള്ള ഭാവത്തിൽ ഏതെങ്കിലും അച്ചന്മാരെ സമീപിച്ചു അവരുടെ സൗകര്യം നോക്കി കുറച്ചുനാൾ കഴിച്ചുകൂട്ടി യഥാൎത്ഥത്തിൽ മലയാളത്തിലുള്ള പുസ്തകങ്ങൾ തഴക്കിക്കൊണ്ടു് പഠിത്തം പൂൎത്തിയാക്കി എന്നു അഭിമാനിക്കയാണു് ഇപ്പോഴത്തെ പതിവു് പട്ടക്കാൎക്കു അവശ്യം വേണ്ടതായ വേദശാസ്ത്രത്തിൻെറ നിലത്തെഴുത്തുപോലും പഠിക്കയൊ കാണുകയൊ ചെയ്യാൻ സൌകര്യപ്പെടുകയില്ലെന്നു മാത്രമല്ല, അതിൻെറ ആവശ്യകത അങ്ങിനെയുള്ളവൎക്കു ബോദ്ധ്യവുമല്ലാതാണിരിക്കുന്നതു്.

ദൈവസഹായത്താൽ നമുക്കു ഒരു നല്ല വൈദികസിമ്മനാരിയും അതിന്നിണങ്ങിയ പ്രിൻസിപ്പാൾ തിരുമേനിയും മല്പാന്മാരും ഉണ്ടു്. ആ സിമ്മനാരി അഭിവൃദ്ധിപ്പെടുത്താൻ വേണ്ട സത്വരനടപടികൾ അഭിവന്ദ്യപിതാക്കന്മാർ കൈകാര്യംചെയ്തു യഥാൎത്ഥീകരിച്ചു വരുന്നതു സഭക്കും സഭാംഗങ്ങൾക്കും അഭിമാനകരമായിട്ടാണിരിക്കുന്നതു്. സഭയിൽ നടപ്പിലിരിക്കുന്ന ഭരണഘടന സഭയിലെ ഓരോ ഘടകങ്ങളും പാലിക്കേണ്ടതു മുഖ്യാവശ്യമാണെന്നുള്ളതു അവിതർക്കിതമായ സംഗതിയാണല്ലൊ. എത്ര നേതൃസ്ഥാനത്തിരിക്കുന്നവരായാലും, അതു പാലിക്കുന്നതു് അവർക്കു മഹിമയും, അതു് അവഗണിക്കുന്നിടത്തോളം ബഹുമാനക്കുറവുമാണു്.

ഭരണഘടന നൂററിപതിനൊന്നാം വകുപ്പു് സശ്രദ്ധം പരിശോധിക്കുമ്പോൾ മനസ്സിലാകുന്നതു "ആവശ്യമുള്ള വൈദികപഠനത്തിനു ശേഷം പട്ടത്വത്തിനു യോഗ്യന്മാരെന്നു സിമ്മനാരി പ്രിൻസിപ്പാൾ സർട്ടിഫിക്കെററു കൊടുക്കുന്നതായാൽ ഇടവകമെത്രാപ്പോലീത്തായൊ മലങ്കരമെത്രാപ്പോലീത്തായൊ യുക്തംപോലെ അവർക്കു പട്ടം കൊടുക്കുന്നതുംആകുന്നു"എന്നിപ്രകാരമാണു്. ഇതു് അസന്ദിഗ്ദ്ധമായ ഭാഷയിൽ ചേർത്തിരിക്കുന്നതും, ഒഴികഴിവു നിർദ്ദേശമില്ലാത്തതുമായ വ്യവസ്ഥയെന്നിരിക്കെ തദ്വിപരീതമായി ആരെങ്കിലും ആൎക്കെങ്കിലും പട്ടംകൊടുക്കാൻ പാടില്ലല്ലൊ. എന്നാൽ ഇക്കാലം ഒരു പരിവൎത്തനഘട്ടമാണെന്നു സമ്മതിക്കുന്നു. ഇതേവരെ പലവിധത്തിലും പഠിത്തം നടത്തി പോന്നിട്ടുള്ളവർ കണ്ടേക്കാം. അങ്ങിനെയുള്ളവരെ ഉദ്ദേശിച്ചു കോളജധികൃതരോടാലോചിച്ചു പിതാക്കന്മാർ ഒരു ഇടക്കാലപദ്ധതി സൃഷ്ടിക്കേണ്ടതാണു്. അതിനു വല്ല കാരണവശാലും താമസം നേരിടുന്നതായാലും പട്ടത്തിനു വരുന്നവരെ വൈദികസിമ്മനാരി പ്രിൻസിപ്പാളിൻെറ അടുക്കലയച്ചും, അദ്ദേഹം പ്രത്യേകപരിക്ഷകൾ നടത്തിയൊ യുക്തമെന്നു തോന്നുന്ന മററുവിധത്തിലൊ പട്ടത്തിനു യോ

# വാർത്തകളും കുറിപ്പുകളും

## ബിഷപ്പ് ലിപ്പ്

ഉത്തരകേരള മഹായിടവകയുടെ ബിഷപ്പായിരുന്ന റൈററ് റവ. റിച്ചാർഡ് ലിപ്പ് തിരുമേനി ആസ്ത്രേലിയായിലെ "മെൽബോൺ" സഭയുടെ ഉപാദ്ധ്യക്ഷനായി നിയമിക്കപ്പെട്ടതനുസരിച്ച് ആ ഉദ്യോഗം സ്വീകരിക്കയും ഉത്തരകേരള മഹായിടവക ബിഷപ്പുസ്ഥാനം രാജിവയ്ക്കുകയും ചെയ്തിരിക്കുന്നു.

---

ഗ്യരെന്നു ബോദ്ധ്യപ്പെടുന്നവർക്കു സർട്ടിഫിക്കററു കൊടുത്തയയ്ക്കുയും, അല്ലാത്തവരെ തക്ക ക്ലാസ്സിൽ ചേർത്തു പഠിത്തം പൂർത്തിയാക്കി അവസാനപരീക്ഷ നടത്തി സർട്ടിഫിക്കററു കൊടുക്കയും അങ്ങനെ പട്ടംകൊട നടത്തുകയും ചെയ്യാവുന്നതും ചെയ്യേണ്ടതുമാണ്. മലയിൽകുരിശു ദയറായിൽ പഠിച്ചുകൊണ്ടിരിക്കുന്നവർ മാർ ക്ലീമീസ് തിരുമേനിയുടെ സന്നിധിയിലെത്തി ഇൻറവ്യൂവിന്നു വിധേയരായാൽ തിരുമേനി നിശ്ചയിക്കുന്ന ക്ലാസ്സിൽ ചേർക്കാമെന്നു പ്രിൻസിപ്പാൾ ഒരു പത്രക്കുറിപ്പു പ്രസിദ്ധം ചെയ്തതു വളരെ ഉചിതമായിട്ടുണ്ട്. അതു തീരെ അവഗണിച്ചു എങ്ങനെയും പട്ടം കൈക്കലാക്കിക്കൊള്ളാമെന്നുള്ള വ്യാമോഹത്തോടുകൂടി അവരവർക്കിഷ്ടമുള്ള പ്രകാരം പഠിത്തം തുടരുന്നവരുണ്ടെന്നാണറിയുന്നതു്. സഭയിലെ നിയമങ്ങൾ തൽക്കാലം ശരിക്കു നടക്കാൻ പോകുന്നില്ലെന്നുള്ള അഹങ്കാരമല്ലേ അവരെ നയിക്കുന്നതെന്നേ ന്യായമായി സംശയിപ്പാൻ വഴിയുള്ളു. ചിലർക്ക് യഥാർത്ഥത്തിൽ വല്ല അസൌകര്യങ്ങളും കണ്ടേക്കാമെങ്കിലും, ഔന്നത്യമേറിയ വൈദികപദവിയുടെ വില പ്രത്യക്ഷത്തിൽ ഇടിച്ചുതാഴ്ത്തുന്ന യാതൊന്നിനും കൂട്ടുനിൽക്കാൻ ആരുമുണ്ടാകയില്ലെന്നാണ് ഞാൻ വിശ്വസിക്കുന്നതു്. ഏതുനിലയ്ക്കും പട്ടത്വത്തിന്നു യോഗ്യന്മാരെന്നു നിയമപ്രകാരം തെളിവുകിട്ടാതെ പട്ടത്വം നൽകുന്നതല്ലെന്നുള്ള നിശ്ചയദാർഢ്യത്തോടുകൂടി ചുമതലപ്പെട്ടവർ വർത്തിച്ചാൽ എല്ലാം ഭംഗിയായി കാണുവാനിടയാകുമെന്നു നമുക്കാശിക്കാം.

## ജനനനിയന്ത്രണം

യുണൈററഡ് സ്റ്റേററ്സിനെ യുണൈററഡ് പ്രിസ്ബിററീറിയൻസഭയുടെ ജനറൽ അസംബ്ളി ഇൻഡ്യാനാപൊലീസിൽ ചേർന്നു അടുത്തവർഷത്തെ മോഡറേററായി ഡോ. (റവ) ആർതർ എൽ. മില്ലറെ തെരഞ്ഞെടുത്തിരിക്കുന്നു.

ജനനനിയന്ത്രണം സംബന്ധിച്ചു അസംബ്ളി പാസ്സാക്കിയ പ്രമേയത്തിൽ ഇപ്രകാരം പറയുന്നു.

"ക്രിസ്തീയവിവാഹത്തിൽ ലൈംഗികജീവിതം തൻെറ മക്കൾക്കായി ദൈവം ദാനം ചെയ്തിരിക്കുന്നതാണ്. അതു മനുഷ്യജീവിതത്തിൻെറ സാന്മാർഗ്ഗികമായ നിഷ്ക്രിയ (നൃം. ടൽ) ഭാവമല്ല, സന്തത്യുല്പാദനം പോലുള്ള എന്തെങ്കിലും കാരണം പറഞ്ഞു ന്യായീകരിക്കേണ്ടതായ ഒരു തിന്മയുമല്ല. ഡോക്ടറന്മാർ അംഗീകരിക്കുന്ന കൃത്രിമഗർഭനിരോധനോപാധികളുടെ ഉപയോഗം കുടുംബത്തിൻെറ ആദ്ധ്യാത്മികവും വൈകാരികവുംസാമ്പത്തികവുമായ ക്ഷേമത്തിനു് സഹായകമായേക്കാം."

## ലോകഅഭയാർത്ഥിവർഷം

ലോകഅഭയാർത്ഥിവർഷം ഔദ്യോഗികമായി കഴിഞ്ഞവാരം ആരംഭിച്ചു ലോകമൊട്ടാകെയുള്ള ക്രിസ്ത്യാനികളും യഹൂദന്മാരും മുസ്ളിങ്ങളും അതിൻെറ വിജയത്തിനുവേണ്ടി പ്രാർത്ഥിക്കുകയുണ്ടായി

ഐക്യരാഷ്ട്രങ്ങളുടെ ആഭിമുഖ്യത്തിലുള്ള ഈ പരിപാടി യുദ്ധം മൂലമോ രാഷ്ട്രീയസംഭവങ്ങളാലോ ഭവനരഹിതരായവരെ ഒരു പുതുജീവിതം ആരംഭിക്കാൻ സഹായിക്കുന്നതിന്നു ഉദ്ദേശിച്ചുള്ളതാണ്.

## ഡോക്ടർ കെയിത്താൻ

അനേകവർഷങ്ങൾ ഇന്ത്യയിൽ ഗ്രാമോദ്ധാരണത്തിനുവേണ്ടി പ്രയത്നിച്ചുകൊണ്ടിരുന്ന റവ. ആർ. ആർ. കെയിത്താനു് അദ്ദേഹത്തിൻെറ ദീർഘകാല സേവനത്തെ പുരസ്കരിച്ചു് ഷിക്കാഗോ തിയോളജിക്കൽ സിമ്മനാരി ഡോക്ടർ ഓഫ് ഡിവിനിററി(ഓണററി)ബിരുദം നൽകിയിരിക്കുന്നു. ശ്രീ. കെയിത്താൻ സിമ്മനാരിയുടെ ഇക്കഴിഞ്ഞബിരുദദാന സമ്മേളനത്തിൽ കോൺവൊക്കേഷൻ പ്രസംഗം ചെയ്യുകയുണ്ടായി.

## മതത്തിലെ ആധുനിക പ്രവണതകൾ

ബാംഗ്ളൂർ യുണൈററഡ് തിയോളജിക്കൽ കോളജിൽവെച്ചു്, "മത-സമൂഹ പഠനം സംബന്ധിച്ചുള്ള ക്രിസ്ത്യൻ ഇൻസ്റ്റിട്യൂട്ട്"ൻെറ ആഭിമുഖ്യത്തിൽ ആഗസ്ററ് 10 മുതൽ 14 വരെ ഒരു പഠനക്കോഴ്സ് നടത്തപ്പെടുന്നതാണ്. "ഇന്ത്യയിലെ ആധുനികകാല മതചിന്തയിലെ ആധുനിക പ്രവണതകൾ" എന്നതായിരിക്കും പഠനവിഷയം. വൈദികർ, മിഷ്യനറിമാർ, അന്വേനികളായ സ്ത്രീപുരുഷന്മാർ എന്നിവർക്കു പ്രവേശനമുണ്ടായിരിക്കും. അപേക്ഷിക്കേണ്ട മേൽവിലാസം:—

Director, CISRS, P. o. Box 57
19 Miller's Road, Bangalore 1.

## ഒരു പൈസ

പബ്ളിക് ലൈബ്രറികൾക്കുവേണ്ടി ആളൊന്നിനു് യുണൈററഡ് സ്റ്റേററ്സ് 4.55 രൂപയും ബ്രിട്ടൻ 3.55 രൂപയും പ്രതിവർഷം ചെലവാക്കി കൊണ്ടാണിരിക്കുന്നതു്. എന്നാൽ ഇന്ത്യയിലാകട്ടെ ഈ വിഷയത്തിൽചെലവഴിക്കുന്ന തുക ആളൊന്നുക്കു് ഒരു പൈസയിൽ താഴെയാണ്.

സുറിയാനിക്രിസ്ത്യാനിയുടെ കാര്യമോ?

# പത്രാധിപർക്കുള്ള കത്ത്

## പോൾ വറുഗീസ് ശെമ്മാശ്ശനു് മറുപടി

സർ,

റവ. ഡീക്കൻ പോൾവറുഗീസ് എൻെറ സത്യദീപം ലേഖനത്തെ വിമർശിച്ചു ചർച്ചുവീക്കിലിയിൽ എഴുതിയിരുന്ന ലേഖനങ്ങൾക്കു മറുപടി പറയാൻ ഞാനാഗ്രഹിക്കുന്നു. ചർച്ചുവീക്കിലിയിൽ അവ പ്രസിദ്ധപ്പെടുത്താനിടയില്ലാത്തതു കൊണ്ടു് സത്യദീപത്തിൽ പ്രസിദ്ധം ചെയ്യുകയാണ്. ജൂലൈ .2 മുതൽ ആരംഭിക്കും. എൻെറ ലേഖനങ്ങളുടെ കോപ്പികൾ ചർച്ചുവീക്കിലിക്കു അയയ്ക്കാൻ ഏർപ്പാടുചെയ്യാം. അവ പോൾവറുഗീസ് ശെമ്മാശ്ശനു് എത്തിച്ചുകൊടുക്കണമെന്നപേക്ഷിക്കുന്നു.

ഞാൻ മറുപടി എഴുതുന്ന കാര്യം ഒരു കുറിപ്പായിട്ടു ചർച്ചുവീക്കിലിയിൽ ചേർക്കാൻ അഭ്യർത്ഥിക്കുന്നു.

റവ. സി. എ. എബ്രഹാം,
നിർമ്മലാ കോളജ്, മൂവാററുപുഴ.

# KERALA CRIS[illegible]

The following statement has been released by ten prominent Christian leaders of Kerala in reply to the press statement issued by the Bangalore leaders regarding the political situation in Kerala.

1. **C. P. Mathan,** Formerly Member of Parliament and Ambassador in Sudan.
2. **C. P. Mathew,** Retired Principal, Union Christian College, Alwaye. Formerly member of Parliament and member of Indian Delegation to the U. N. Assembly.
3. **V. O. Markose,** Ex-Minister, Travancore-Cochin State.
4. **Rev. Dr. C. E. Abraham,** Principal, Serampore College, Calcutta.
5. **A. V. George,** Chairman, Municipality of Kottayam, Editor Kerala Bushanam, Chairman, Travancore Forward Bank,
6. **K. T. Thomas,** Advocate Kerala High Court.
7. **Rev. T. B. Benjamin,** Chaplain, C. S. I. Cathedral, Kottayam.
8. **Rev. Fr. M. V. George,** Vice Principal, Syrian Theological Seminary, Kottayam.
9. **K. E. Nainan,** Retired Principal, Mar Thoma College, Thiruvalla.
10. **K. M. Cherian,** Editor, Malayala Manorama and President All Kerala Newspaper Proprietor's Association, Member, Board of Directors, P. T. I.

Our attention has been drawn to a statement which appeared in the columns of the South Indian Press over the signatures of twelve Christian leaders in Bangalore The statement no doubt makes it clear that they have subscribed to it in their personal capacity and not as representing the various organisations with which some of them are officially connected. But the way in which the names are identified in the statement leaves the inescapable impression that the person who selected the names and gave the addresses did intend to give to the statement a very authoritative and representative character. However we are constrained to observe that the statement betrays a lamentable ignorance of the actual conditions prevalent in Kerala and a gross misunderstanding of the subjects dealt with. One is inclined to ask who if any among the Bangalore leaders has investigated into (a) the actual situation in Kerala or what led to it, (b) the constitutional aspect of the struggle and its remedies, (c) the declared scope and implicit mischief of the new Education act and (d) the unchangeable policy and technique of international communism.

(2) Our Bangalore friends seem to have ignored the significant fact that the entire galaxy of Christian Bishops, Roman Catholic, Orthodox, Marthomite, or C. S. I, and all the Christian leaders in Kerala irrespective of their denominational persuasions, opposed the pernicious provisions of the Education Act. If the Act is enforced, the result will be that the private schools will be transformed into Government schools for all practical purposes and that therefore Christian schools cannot possibly carry on as such and strive to realise their distinctive moral and spiritual ideals. In effect secondary education would be nationalised by this Act, only that word was not employed. Repeated representations were made to the Government of the State at every stage of the Bill, but the protagonists of the bill not only paid no heed to them but seemed to derive a malicious pleasure in defying public criticism and persisted in their ill-conceived course. If any rigour towards private education management was lacking in the Act itself, it was duly made up by the Rules framed later.

(3) In this predicament the Churches and Christian bodies were faced with what they conceived to be a moral and spiritual challenge to their existence and were driven to the most unpleasant task of deciding not to reopen their schools unless the Act was withdrawn or suitable modifications made therein. This decision was taken by all the important Churches in the State in their responsible Councils and Committees or assemblies after mature deliberation and thorough discussion. The [pr]esiding Bishops of the Chu[rches] have acted only on such decisi[on]. It should clearly be understood none of the Churches has sent out any call for picketing of schools. It is this closure of schools made logically inevitable by the new educational policy of the State that our distinguished Bangalore friends characterise as "narrowly communalistic" and as a championing of vested interests. One does not understand what they are talking of, one fails to see where communalism comes in here. And even if these friends genuinely thought that their fellow-believers in Kerala and the Church assemblies and ecclesiastical heads had all gone astray and if they felt the imperative duty of imparting to them their own mature wisdom, one wonders whether they chose the right manner and medium for doing so.

(4) The only benefit they have rendered in this context was only to the communists and their papers in this State who were jubilant over this publication which appeared only in their papers with banner headlines. A clear distinction must be drawn between the official policy and actions of Churches as Churches on the one hand and the political activities of large number of members of Churches on the other hand. Practically the whole Christian community in Kerala, even as the vast bulk of the others, have realised in the course of the last twenty seven months what a communist regime really means, how it is a Government run by the party for the party, how in communist terminology 'people' mean only communists and their fellow-travellers, how non-communists are not entitled to security of person, have only a definitely inferior citizenship for whom there is no guarantee for security of person or property, how law and order has broken down and a reign of terror and retaliation has been set up how communist 'cells' are allowed to interfere in the day-to-day administration of the State, how Government servants are obliged to carry out their behests, how the rule of law and the course of justice are flouted, how the State treasury is depleted to favour communist Co-operatives and groups and even individuals how democratic conventions and proprieties are thrown to the winds, and so on and so forth, In the course of a single week so late as when the Prime Minister was there last, three mur-

# ചർച്ച് വീക്കിലി

ders of congress-men were committed in broad day-light. The people of the State residing in Kerala, irrespective of caste and community, realise that if the present regime is allowed to run its normal course, tightening its strangle-hold in ever so many open as well as hidden and subtle ways, it will be the death-knell of democracy in this state and it will have its ominous repercussions in India as a whole and possibly even beyond in several other countries in Asia· They have therefore roused themselves to heroic action such as has not been witnessed before in this part of the country for a whole century at least. The Prime Minister of India, well-known for his deep concern for the preservation of democratic values, 'rightly characterised it as a 'mass upsurge' after an on-the-spot investigation and study by himself· What an amusing story it is that at this juncture after the Prime Minister's visit and reading his statements, our distinguished friends in Bangalore who are peacefully carrying on their avocation in the salubrious climate, physical and political, of Bangalore, should exhort us to "strengthen and not in any way weaken the democratic frame work of our political life." May we assure these friends that it is precisely because of their eagerness to save demоcray from going under and to uphold and maintain "the individual freedom and social justice" guaranteed by the Constitution of India, that the people of Kerala are ready to go on striving and sacrificing· Democracy however is much more than a 'frame work of political life, we would like to remind our friends·

We do not know whether these eminent friends hold the view that when once a party comes into power and their ministry is installed, the citizens of a State have, irrespective of all events and contingencies, to wait for five years before they can hope to redress the mistake and retrieve their rights of citizenship· If they do, we emphatically differ from them and leave them to their complacency for, the constitution of India, which has vested sovereignty in the people with power of appointment and inherent power of dismissal on violation of conditions of service, has enough provisions not to assign the people of a State to such an irretrievable plight· Whether the conditions are ripe for the application of any of those provisions to Kerala is a matter on which our good friends in Bangalore, as they themselves will admit, are evidently not the best judges·

(5) We have noted with surprise in such a statement, the superficial manner in which references to the "vested interests" and the concern for 'social justice' which they believe have actuated the Communists to bring in the Land Bill and Dowry Bill· We may like to inform our friends that no Christian bodies have opposed any bill for reform as such. Vigilance about certain provisions which an avowedly undemocratic party brings in the garb of social justice and where violation of the essential principles of natural justice and freedom which our constitution have aimed to preserve are involved, should not be glibly characterised as "vested interests" by people who ought to know better.

Finally we would frankly tell our Bangalore friends that it seems to us that they have bean "led wittingly or unwittingly" into collaboration with the forces of communism which are at the moment in mortal combat with the forces of liberty and justice in this State· One at least of the signatories of this statement was recently carrying on parleys with certain representatives of the Government of Kerala for peace talks, which did not receive the support of any recognised leader here· The Christians of Kerala with the scanty exception of the few confirmed communists are inclined in their affliction to repeat the unorthodox prayer 'O Lord, save us from our friends·'

—



## ESSAY COMPETITION

**Dr· J. F. Joshua writes:-**

A prize of Rs· 50/- will be awarded to the best essay on the topic "Biblical Basis of Sarvodaya" Competitors are to be students from Theological Institutions in India (to be certified by the head of the Institution)· The essay should be of not more than 7000 words, typed on one side of the paper and should be submitted to Dr· J. P· Joshua, Honorary General Secretary of F· o· R· (India), Madras Christian College, Tambaram, before 30th December 1959.

Intending candidates should inform the Secretary. before 15th November 1959·

Printed and Published by N. M. Abraham B. A., at the Malayala Manorama Press, Kottayam.